# ബാലാകലേശവാദം.


പ്രസാധകൻ:

റെവറന്റ് ഡീക്കൻ പി. ജോസഫ്.







കുന്നംകുളം:

അക്ഷരരത്നപ്രകാശികാ

അച്ചുകൂടം.

൧൦൮൦:

(വില [illegible] ണ.

## മുഖവുര.



---

കെ. പി. കറുപ്പൻ അവർകൾ എഴുതിയ 'ബാലാകലേശം' എന്ന നാടകത്തെ സംബന്ധിച്ച് 'കൊച്ചിസാഹിത്യസമാജ'ത്തിൽ നടന്ന ചില ആലോചനകളും നിരൂപണവും നിശ്ചയങ്ങളും, അവയെ തുടൎന്നുണ്ടായ ചില വാദപ്രതിവാദങ്ങളുമാകുന്നു, ഈ പുസ്തകത്തിൽ സംഗ്രഹിച്ചിരിക്കുന്നതു്. ഇവ 'മംഗളോദയം' മാസികയിലും, 'കേരളോദയം' പത്രികയിലും പ്രസിദ്ധീകരിച്ചിരുന്നവയാകുന്നു. 'ആത്മപോഷിണി'യുടെ വായനക്കാരായും, അല്ലാതെയുമുള്ള പലരും ഈ വക ലേഖനങ്ങളെല്ലാം ഒന്നായി അച്ചടിച്ചുകിട്ടുവാൻ ആവശ്യപ്പെട്ടതിൻവണ്ണം, ഞാൻ മേല്പടി വാദത്തിന്റെ ആരംഭം മുതൽക്കുള്ള വിവരങ്ങളൊക്കെ ഈ പുസ്തകത്തിൽ അടക്കിയിരിക്കുന്നു. മിസ്റ്റർ രാമകൃഷ്ണപിള്ളയുടെ ലേഖനങ്ങളിൽ പെട്ടുപോയിരുന്ന അച്ചടിപ്പിഴകളെ അദ്ദേഹംതന്നെ പരിശോധിച്ചു തന്നിട്ടുണ്ടെന്നുകൂടി ഇവിടെ കൃതജ്ഞതാപൂൎവ്വം പ്രസ്താവിച്ചുകൊള്ളുന്നു. എന്നു്

പ്രസാധകൻ,

റെവരണ്ട് ഡീക്കൻ പി. ജോസഫ്.

## വിഷയാനുക്രമണിക





# ബാലാകലേശവാദം.

## I

### കൊച്ചിസാഹിത്യസമാജം.

#### നിർവ്വാഹകസംഘയോഗംവക നടവടികൾ

൧൦൭൯ൻ കുംഭം ൪-ാംനു-—

ഹാജർ:— ൧. അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ട് ൨. ടി. കെ. കൃഷ്ണമേനോൻ ബി. എ. ൩. വി. കെ. കുഞ്ഞൻമേനോൻ.

#### നിശ്ചയങ്ങൾ.

൧. 'ബാലാകലേശ'ത്തെപ്പററി അദ്ധ്യക്ഷൻ അയച്ച എഴുത്തിന്നു മറുവടിയായി ൧—൭—൭൯ൽ കെ. പി. കറുപ്പൻ അവർകൾ അയച്ചതന്ന എഴുത്തു വായിച്ചു. ടി. പുസ്തകം സമാജംവകയായി സ്വീകരിക്കുന്നതിന്നു യോഗ്യമോ അല്ലയൊ എന്ന് അഭിപ്രായപ്പെടുവാൻ താഴെ പറയുന്ന ആളുകളെ ഒരു കമ്മിററിയായി തിച്ചപ്പെടുത്തി:— ൧. കെ. രാമകൃഷ്ണപിള്ള ബി. എ. ൨. പി. എസ്സ്. അനന്തനാരായണശാസ്ത്രികൾ. ൩. വി. കെ. കുഞ്ഞൻമേനോൻ. ൪. കെ. കേശവൻനായർ. ൫. ആർ. ഈശ്വരപിള്ള ബി, എ.

൨. ഈ കമ്മിററിയുടെ അഭിപ്രായം അനുസരിച്ചു ടി പുസ്തകം ഗ്രാഹ്യമൊ ത്യാജ്യമൊ എന്നു തീച്ചപ്പെടുത്തേണ്ടതാകുന്നു. ഇങ്ങനെയൊരു തിപ്പുണ്ടാകുന്നതുവരെ ടി പുസ്തകത്തിൻെറ ഗ്രന്ഥകാരൻ പുസ്തകവില്പന നിത്തിവെയ്ക്കേണ്ടതും, പത്രങ്ങൾക്കൊ മററൊ അഭിപ്രായം പറയുന്നതിന്നായി പുസ്തകം അയച്ചിട്ടുണ്ടെങ്കിൽ, ടി;

പുസ്തകം സമാജത്തിന്റെ വകയെന്നനിലയിൽ ആ അഭിപ്രായങ്ങ ൾ പ്രസിദ്ധം ചെയ്യാതിരിപ്പാൻ വേണ്ട ഏർപ്പാടുകൾ ചെയ്യേണ്ട തുമാകുന്നു.

* * * * * * * * * *

൧൦൮൯ മീനം ൮-ാംനു—

ഹാജർ:— ൧. അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ട് ൨. വി. കെ. കുഞ്ഞൻമേനോൻ ൩. കെ. ഗോവിന്ദൻ നമ്പ്യാർ ബി. എ. ബി. എൽ. ൪. സി. കുഞ്ഞിരാമൻമേനോൻ

'ബാലാകലേശം' സമാജത്തിന്റെ അനുവാദംകൂടാതെ 'കൊച്ചിസാഹിത്യസമാജംവക' എന്നു പ്രസിദ്ധം ചെയ്തതിനെപ്പററി ആലോചിപ്പാനായി ൮൯ കുംഭം ൪-ാംനു- കൂടിയ നിർവ്വാഹകസംഘത്തിലെ നിശ്ചയങ്ങളും, ഈ വിഷയത്തെ സംബന്ധിച്ച് എല്ലാ കടലാസ്സുകളും വായിച്ചു.

കുംഭം ൪-ാംനു- കൂടിയ സംഘത്തിലെ നിശ്ചയപ്രകാരം ഏർപ്പെടുത്തിയ പ്രത്യേകകമ്മിററിയുടെ റിപ്പോർട്ടു വായിച്ചു റിക്കാർട്ടാക്കി.

നിശ്ചയങ്ങൾ.

---

൧. 'ബാലാകലേശ'ത്തിന്നു സമാജത്തിൽനിന്നു സ്വീകരിപ്പാൻ തക്കവണ്ണമുള്ള ഗുണങ്ങൾ പോരാത്തതിനാൽ സമാജം വകയായിട്ടു ടി പുസ്തകം സ്വീകരിച്ചുകൂടെന്നു പ്രത്യേകകമ്മിററി അഭിപ്രായപ്പെട്ടിട്ടുള്ളതിനെ അനുസരിച്ച് ൧൮—൭—൮൯-ൽ കെ. പി. കറുപ്പൻ അവർകൾക്ക് അദ്ധ്യക്ഷൻ അയച്ചതും, ടി പുസ്തകത്തിൽനിന്നു സമാജത്തിന്റെ പേർ എടുത്തുകളയേണമെന്ന് അറിയിപ്പുന്നതുമായ എഴുത്ത് സ്ഥിരപ്പെടുത്തിയിരിക്കുന്നു.

* * * * * * * *

അപ്പൻതമ്പുരാൻ (അദ്ധ്യക്ഷൻ)

# II

## ബാലാകലേശനിരൂപണം.

(‘മംഗളോദയം’—വാള്യം ൪-ലക്കം ൭—൲൯൰൭, മീനം.)

“കൊച്ചിവലിയതമ്പുരാൻ തിരുമനസ്സിലെ ഷഷ്ട്യബ്ദപൂൎത്തി സംബന്ധമായി റാവുസാഹിബ്, ടി. നമ്പെരുമാൾ ചെട്ടി അവർകൾ ഏൎപ്പെടുത്തിയ കവിതാപരീക്ഷയ്ക്കായിക്കൊണ്ട് എറണാകുളത്തു സൎക്കാർബാലികാപാഠശാലയിൽ സംസ്കൃതമുൻഷി കെ. പി. കറുപ്പൻ ഉണ്ടാക്കിയതും, സി. അച്യുതമേനോൻ അവർകൾ പരിശോധിച്ച് പ്രഥമസ്ഥാനത്തിന്ന് അർഹതയുള്ളതാണെന്നു തീൎച്ചയാക്കിയതും, ടി. കെ. കൃഷ്ണമേനോൻ അവർകളുടെ മുഖവുരയോടുകൂടി പ്രസിദ്ധപ്പെടുത്തിയതുമായ” ‘ബാലാകലേശം’ എന്ന ‘നാടക’കൃതിയെ ‘കൊച്ചിസാഹിത്യസമാജം’ വകയായി സ്വീകരിപ്പാൻ വേണ്ടുന്ന യോഗ്യത അതിന്നുണ്ടോ എന്നു പരിശോധിച്ചു തീൎച്ച പറയുന്നതിനായി നിയോഗിച്ചിരിക്കുന്ന പ്രത്യേകസഭയിലെ ഒരംഗം എന്ന നിലയിൽ എന്റെ സ്വന്തം അഭിപ്രായം ചുവടേ ചേൎക്കുന്നു:—

ഈ വിഷയത്തെപ്പററി ആലോചിക്കേണ്ടതായ സംഗതികൾ: ഒന്നാമതായി, ഈ കൃതിക്കു നാടകം എന്ന അഭിധാനം ലഭിപ്പാൻ അർഹതയുണ്ടോ; രണ്ടാമത്ത്, ഇതിന്നു നാടകജാതിയിൽ പെടുവാൻ ആവശ്യമായ ലക്ഷണങ്ങൾ ഇല്ലെന്നിരുന്നാൽ പിന്നെ ‘കൊച്ചിസാഹിത്യസമാജ’ത്തിന്റെ അധികാരത്തിൻ കീഴിലുള്ളതായ സാഹിത്യലോകത്തിൽ എന്തെങ്കിലുമൊരു പദം അനുവദിച്ചുകൂടുന്നതാണോ; മൂന്നാമത്ത്, ഇതിലെ വൎണ്ണനകൾ വാസ്തവത്തെ അധിഷ്ഠാനപ്പെടുത്തിയവയോ, വാസ്തവികങ്ങളോ ആണോ; നാലാമത്ത്, ഇതിന്നു കാവ്യസാമാന്യമായുള്ള ഗുണദോഷങ്ങൾ എന്തൊക്കെയാണ്; അഞ്ചാമത്ത്, നിൎദ്ദിഷ്ടമായ കാവ്യോദ്ദേശം ഇതിനാൽ സാധി

കപ്പെട്ടനുണ്ടോ; ആറാമത്തു്, ഈ കൃതിക്കു അനുകൂലമായ വാദങ്ങൾ എന്തു്, പ്രതികൂലമായ ആക്ഷേപങ്ങൾ എന്തു്;— ഇങ്ങിനെ മാരോന്നാണ്.

ഇപ്പറഞ്ഞ ചോദ്യങ്ങളെ ചൎച്ചചെയ്യുംമുമ്പ്, ഈ കൃതിയിലെ കഥയെന്തെന്നു സംഗ്രഹിക്കേണ്ടിയിരിക്കുന്നു. കൊച്ചി വലിയ തമ്പുരാൻ തിരുമനസ്സിലെ രാജ്യഭരണത്താലുണ്ടായിട്ടുള്ള ഗുണങ്ങളെ വൎണ്ണിക്കയാണ് നിൎദ്ദിഷ്ടമായ ഉദ്ദേശം. എന്നാൽ, തിരുമനസ്സിലെ ഭരണചരിത്രത്തെ അപ്രസ്തുതമാക്കിവച്ചുംകൊണ്ടാണ് കഥയെ ബന്ധിച്ചിരിക്കുന്നതു്; ശ്ലേഷം, സമാസോക്തിമുതലായ അലങ്കാരപ്രയോഗങ്ങളെക്കൊണ്ടാകുന്നു ഇതിനെ നിൎവ്വഹിക്കുന്നതും. പ്രസ്തുതമായ വിഷയം, കലേശൻ എന്ന നായകനേയും ബാല എന്ന നായികയേയും സംബന്ധിച്ചുള്ളതാകുന്നു. ഋഷിനാഗവാപിയിൽ ഗോപാലവിലാസത്തിന്റെ ഒരു വരാന്തയിൽ, ബാല ഒരു ചാരുകസാലയിൽ കിടക്കുന്നതായിട്ടും; തോഴി, സുനീതി, അടുക്കൽ ഒരു പീഠത്തിൽ വീശിക്കൊണ്ടിരിക്കുന്നതായിട്ടുമാണ് ഒന്നാമങ്കം ആരംഭിക്കുന്നതു്. ബാല ഒരു രോഗിണിയാണ്; അവളുടെ ആലസ്യം കുറെയൊക്കെ ശമിച്ചു എന്നല്ലാതെ, തീരെ ശമിച്ചു എന്നു പറയാറായിട്ടില്ലാത്ത അവസ്ഥയിലാണ് അവൾ ഒന്നാമങ്കത്തിൽ പ്രവേശിക്കുന്നതു്. അവളുടെ ഭൎത്താവായ കലേശൻ, "കേരളത്തിൽ ചൂടു വൎദ്ധിക്കുമ്പോൾ ഗ്രീഷ്മാൎത്തന്മാരായ പ്രഭുക്കൾ സങ്കേതം പ്രാപിക്കുന്ന അചലപുരത്തു" പോയി സുഖവാസം ചെയ്കയാണ്. "കലേശന്റെ മഹിഷീപദത്തിൽ", ബാല അനുഭവിക്കുന്ന ഭാഗ്യങ്ങളേയും; പണ്ടു "മാനധനന്മാരും ശക്തന്മാരുമായ പിതാക്കളുടെ പരിലാളനയിൽ", ബാല "അധികം പ്രശോഭിച്ചിരുന്ന ഒരു കാലത്തു്" അനുഭവിച്ച കഷ്ടങ്ങളേയും; അവളെ ഉദ്ദേശിച്ചു ചില ശത്രുക്കൾ നടത്തിയ കലഹങ്ങളെയും; ആ കലഹങ്ങളിൽ, അവളുടെ "കാന്തരെല്ലാം" അവൾക്കുവേണ്ടി സഹിച്ച സങ്കടങ്ങളേയും; അവളുടെ "ധന'വിഷയ'ത്തിൽ" ചില "കരപ്പുറങ്ങൾ അന്യാധീനങ്ങ"ളായിപ്പോയതിനേയും; പിന്നെ കലേശന്റെ മഹിഷീപദം പ്രവേശിച്ച ശേഷം

അവളുടെ ചികിത്സക്കായി നിയമിക്കപ്പെട്ട "ആചാൎയ്യർ" "ക്ഷാമാവിഷ്ടയായിരുന്ന" അവളെ ശസ്ത്രക്രിയ ചെയ്തതിനെയും; "അനുരക്തന്മാരും സമൎത്ഥന്മാരുമായ" കലേശാശ്രിതന്മാർ അവളെ പരിചരിച്ചതിനെയും; "ശാസ്ത്രവിഹിതമായ 'കര' വാഹനംകൊണ്ടു" അവളെ 'ധാതുപുഷ്ടി' യുള്ള നല്ലൊരു 'മേദിനി'യാക്കാൻ കലേശനു തന്നെ കഴിവുണ്ടെങ്കിലും "ജനബോദ്ധ്യത്തിന്നു വൈദ്യന്മാരെ ക്ഷണിക്കുന്ന" തിന്നേയും; തല്ക്കാലം കലേശന്റെ വിരഹത്തെയും കുറിച്ചു തോഴിയുമായി സംഭാഷണം ചെയ്തുകഴിഞ്ഞു്, രണ്ടാളും ഉദ്യാനത്തിൽ പ്രവേശിക്കുന്നു. അപ്പൊഴെക്കും, കലേശൻ രഥാരൂഢനായി ഉദ്യാനത്തിലെത്തുന്നതായ ശബ്ദം അവർ കേൾക്കയും, തോഴി പിരിഞ്ഞുപോകയും ചെയ്യുന്നു. കലേശൻ ഉദ്യാനത്തിൽ പ്രവേശിച്ചു നോക്കുന്നസമയം, "ബാലാ സുശീലാ, ഗണ്ഡഭിത്തി വ്യായാമത്തോടു ...ശയിക്കുന്നു"; കലേശനെ അരികിൽകണ്ടു്, അവൾ എഴുനേല്ക്കയും, പിന്നെ വിരഹവ്യഥയെ ഓൎത്തു കരയുകയും, നായികാനായകന്മാർ തമ്മിൽ സല്ലപിക്കയും ചെയ്യുന്നു. ബാലയുടെ കാൎയ്യം അന്വേഷിപ്പാൻ, വൈദ്യനായ 'ആചാൎയ്യ'ന്നു പകരം, "രാജ്യതന്ത്രനിപുണനും സാവധാനമതിയും" ആയ "'ദിവാകരൻ' എന്ന നവീനകാൎയ്യദൎശി"യെ നിശ്ചയം ചെയ്തിരിക്കുന്നതിനെയും; "ഇപ്പോൾ ന്യായാസനങ്ങളൊക്കെ സത്യവിധികളാൽ പ്രശോഭിക്കുന്ന"തിനെയും; "പ്രധാനന്യായശാലയോടുതൊട്ടും നേത്രാനന്ദപ്രദമായും പ്രകാശിക്കുന്ന സൌധനിരകളിൽ" ഒന്നു "'പോട്ട്'ത്തിന്നും മറെറാന്നു 'കസ്തൂരി'യെകൊണ്ടുധനം നേടുന്നതിന്നും," ഇനിയൊന്നു "നോട്ടുകൾക്കായി 'മാണിക്യം'" ശേഖരിക്കുന്നതിന്നും കൊടുക്കാമെന്നുള്ളതിനെയും കുറിച്ചു സംസാരിച്ചശേഷം, ഉദ്യാനത്തിലെ സ്വദേശിവിദേശികുയിലുകളേയും അവ തമ്മിലുള്ള ചേൎച്ചയേയും, ഒരാൺ കുയിൽ "പെൺ കോകിലത്തെ പ്രതീക്ഷിച്ചുംകൊണ്ടിരിക്കുന്ന"തിനെയും പററി സംഭാഷണം ചെയ്തു്, സായങ്കാലത്തിൽ,

"ധാരാളപ്രഭയുററിടുന്ന 'നളിനീകാന്തൻ' - കലേശോദയ -
ശ്രീരാജിഷ്ണുവതിന്നു 'പശ്ചിമദിശ' യ്ക്കെത്തുന്നു". —

എന്നു കണ്ടു്, അവർ "കളികഴിഞ്ഞു നവീനപ്രാസാദത്തിൽക്കൂടാം" എന്നു പറഞ്ഞുപിരിയുന്നു. ഇങ്ങിനെയാണു് ഒന്നാമങ്കം.

രണ്ടാമങ്കത്തിൽ, രംഗം "ശിവപുരത്തിലെ ഒരു തീവണ്ടിസ്റ്റേഷൻ" ആണു്. അവിടെ, ഋഷിനാഗവാപിയിലേക്കുള്ള വണ്ടി പുറപ്പെട്ടുനില്ക്കുന്നു. സമയം പ്രഭാതമാണു്. അപ്പോൾ കൃഷ്ണമേനോൻ എന്നുപേരായ ഒരു സാമാന്യജനപ്രതിനിധി പ്രമാണി,

"ഭദ്രാംഗിത്തയ്യലാളാംനളിനിയുടെവരൻരാവൊളിക്കുംബളത്ത
സ്സദ്രാഗശ്രീകളിക്കുംമൃദുലതരകരംകൊണ്ടുനീക്കുന്നനേരം
.................................മേഡിറീ മൌലിരത്നം
നിദ്രാഭംഗപ്രസംഗംഹിമകണപുളകം പൂണ്ടുകാണിച്ചിടുന്നു"

എന്നു പ്രഭാതവർണ്ണനം ചെയ്തുകൊണ്ടു പ്രവേശിക്കുന്നു. "ഇന്ദ്രപ്രസ്ഥത്തിൽ വെച്ചു സാർവ്വഭൌമനാൽ കല്പിച്ചുകൊടുക്കപ്പെട്ട ബഹുമാനപദവികളോടുകൂടി കലേശൻ" അന്നത്തെ 'ഉച്ചവണ്ടിക്കു' അനുചരന്മാരൊന്നിച്ചു വരുന്നതിനെ പ്രതീക്ഷിച്ചുംകൊണ്ടാണു്, കൃഷ്ണമേനോൻ പ്രഭാതത്തിൽ തന്നെ സ്റ്റേഷനിലെത്തിയിരിക്കുന്നതു്; ചുററിനടന്നു് അകലെ സൂക്ഷിച്ചുനോക്കുമ്പോൾ, "പേരില്ലാമനയ്ക്കലെ തുപ്പൻനമ്പൂരിപ്പാടും" കൂട്ടരും വണ്ടി കയറാൻവരുന്നതു കാണുന്നു. ഈ നമ്പൂരിപ്പാടു 'ശുണ്ഠിക്കാരനാണു്', കാലത്തിനടുത്ത കോലം കെട്ടുന്നവരുടെ വിരോധിയുമാണു്, അകായിലുള്ളവൎക്കു തീവണ്ടിയാത്ര അനുവദിക്കാത്തവരുടെ കൂട്ടത്തിൽ പ്രമാണിയുമാണു്. 'ഇദ്ദേഹം വണ്ടികയറുക ഇദംപ്രഥമമാണു്'; തന്റെ ഭൃത്യന്മാരോടു തനിക്കു "അയിത്തക്കാരും മററും" ഇല്ലാത്ത ഒരു മുറി "തൂത്തുവെടുപ്പാക്കിയിടണ"മെന്നു തീവണ്ടിക്കാരുമായി വ്യവസ്ഥ ചെയ്യാൻ കല്പിക്കുന്നു. ഭൃത്യൻ ഒരു ഭാഗത്തുപോയി ഗാർഡിനോടും സ്റ്റേഷൻമാസ്റ്ററോടും കാൎയ്യം കേൾപ്പിയും, അവരുടെ അധിക്ഷേപങ്ങൾ സഹിക്കയും ചെയ്യുന്നു. പിന്നെ നിമ്പൂരിതന്നെ ടിക്കററുമുറിയുടെ അടുക്കൽ ചെന്നു കൈ മുട്ടിക്കൊണ്ടു്, "ഢേഷാ! ഢേഷാ! എടാ ഢേഷൻ!" എന്നു

വിളിയ്ക്കുന്നു; തന്നെ ടിക്കററുക്ലാൎക്ക് അറിഞ്ഞിട്ടില്ലെന്നു വിചാരിച്ച്, "നമ്പൂരി, ഒരുകാൽ ഇരുമ്പഴിയിലും ഒന്ന് ഒരു ബെഞ്ചിന്മേലും ചവുട്ടി ഉയൎന്നുനിന്നു പൂന്നൂൽ ഒരു കയ്യിലെടുത്തു തലോടിക്കൊണ്ടു ക്ലാൎക്കിന്റെ മുഖത്തു നോക്കുന്നു." ക്ലാൎക്കുമായി ടിക്കററുവിലയെപ്പററി തൎക്കിക്കുന്നു. 'ഇനി അങ്ങയ്ക്കു ശീട്ടുതരാൻ തോന്ന്യേടത്ത് ഇക്ഷാട്ടിവരും' എന്ന്, ക്ലാൎക്കു നമ്പൂരിയുടെ ഭാഷയെ അപഹസിച്ചുംകൊണ്ടു മറുവടി പറയുന്നു. തീവണ്ടി തള്ളിപ്പോവുന്നു. നമ്പൂരി വണ്ടിയെ കൈകൊട്ടി വിളിക്കുന്നു. പിന്നെ അടുത്ത വണ്ടി വരുന്നതുവരെ സ്റ്റേഷനിൽ ഇരിക്കാമെന്നു സമാധാനപ്പെട്ട് ബെഞ്ചിൽ ഇരിക്കാൻ ചെല്ലുമ്പോൾ, കൃഷ്ണമേനോനെ കാണുന്നു. അവർ തമ്മിൽ കുശലപ്രശ്നങ്ങൾ ചെയ്യുന്നു. നമ്പൂരി, ഇക്ഷാട്ടിയുടെ മകനെ ഒരായിരം ക്ലാസുവരെ പഠിപ്പിക്കാൻ നിശ്ചയിച്ചിരിക്കുന്നതിനെയും, കലേശന്റെ ഭരണത്തെയും പററി മേനോനോടു സംസാരിക്കുന്നു. കലേശന്റെ ഭരണത്തെപ്പററി നമ്പൂരിക്കു നല്ല ബോദ്ധ്യമായിട്ടില്ലെന്ന് അദ്ദേഹവും; അതിനെതിരായി മേനോനും വാദിക്കുന്നു. തീവണ്ടിയേപ്പാടിനെക്കുറിച്ചു വാദപ്രതിവാദം ചെയ്യുന്നതിനിടയ്ക്കു, നടാടെ തീവണ്ടി കയറുവാൻ വന്നിരിക്കുന്ന ആ നമ്പൂരി, തീവണ്ടിയേപ്പാടിനെപ്പററി, പദ്യരൂപത്തിൽ, ആക്ഷേപമായ വൎണ്ണന ചെയ്യുന്നു. പിന്നെ ഓരോരോ സംഗതികളിൽ കലേശനു വിരോധമായ അഭിപ്രായം വച്ചുകൊണ്ടിരിക്കുന്ന ആ നമ്പൂരി, മേനോന്റെ ഓരോ എതിൎവാദവും കേൾക്കുമ്പോൾതന്നെ, തന്റെ അഭിപ്രായം തെററാണെന്നു സമ്മതിയ്ക്കുയും, തനിയ്ക്കു കലേശന്റെ ഭരണത്തെക്കുറിച്ച് അടുത്ത പരിചയമുണ്ടെന്നും ബഹുമാനമാണ് തോന്നീട്ടുള്ളതെന്നും വിശദമാക്കുകയും ചെയ്യുന്നു. ഇങ്ങിനെയുള്ള സംഭാഷണം കഴിയുമ്പോഴെക്കും, അടുത്ത വണ്ടി എത്തുന്നു. അവരൊക്കെ വണ്ടികയറിപ്പോകയും, രണ്ടാമങ്കം അവസാനിക്കയും ചെയ്യുന്നു.

"സവിശേഷം അലങ്കരിയ്ക്കപ്പെട്ടിട്ടുള്ള അഭിനവപ്രാസാദത്തിന്റെ വരാന്തയിൽ കുന്നലക്കോൻ ഒരു വൃത്താന്തപത്രം വായിച്ചിരി

ശ്ശുന്നു. മുൻവശത്തെ വഴിയിൽ ഒരു വടിയും കുത്തി അനാചാരത്തി ലെ കാരണോർ പ്രവേശിക്കുന്നു"— ഇങ്ങിനെയാണ് മൂന്നാമങ്കം ആരംഭിക്കുന്നത്. കാരണോരുടെ കൂട്ടുകാരായ പൊളിപ്പറമ്പനും, തേനക്കോടനും, ക്ഷാമച്ചെട്ടിയും പ്രവേശിച്ച് കാരണോരുമായി ഓരോരോ സമാചാരങ്ങൾ പറകയും, അതിനിടയിൽ പുതിയ ആചാരങ്ങളെയും കാലപരിഷ്കാരത്തെയും നിന്ദിക്കയും ചെയ്യുന്നില്ലുമ്പോൾ, കാരണോരുടെ ഭാൎയ്യ അവിടെ വന്ന് കാരണോരോടു വഴക്കുകൂടുന്നു; ആ സന്ദൎഭത്തിൽ, കൊച്ചാല്യ എന്ന പുലയനും കണ്ടുണ്ണി എന്ന ഈഴവനും അവരുടെ അടുക്കലേക്ക് ആ വഴിയായി വരുന്നതു കണ്ട്, പുലയൻ നിമിത്തം അശുദ്ധമായി എന്ന കാരണത്താൽ, കാരണോരുംകൂട്ടരും അവനെ തല്ലുന്നു. ആ അടികലശൽ കേട്ടുകൊണ്ടിരിക്കുന്ന കുന്നലക്കോൻ, തന്റെ ശിപായിയെ അയച്ച് അക്രമികളെ പിടിപ്പിച്ചു തന്റെ മുമ്പിൽ വരുത്തുന്നു. കൊച്ചാല്യവും അക്കൂട്ടത്തിൽ അവിടെ ചെല്ലുന്നു. അടികലശലിനുള്ള കാരണം ചോദിച്ചറികയും, "ജീവപൎയ്യന്തം ശിക്ഷിക്കപ്പെട്ടു ജെയിലിൽനിന്നു ചാടിപ്പോയ അക്രമികളും രാജദ്രോഹികളുമായ അനാചാരം, അസത്യം, ചൌൎയ്യം, ക്ഷാമം" എന്ന ലോകോപദ്രവകാരികളായ ആ കൂട്ടരുടെ സമസൃഷ്ടിപ്രിയമില്ലായ്മയെപ്പററിയും മററും കുന്നലക്കോൻ അവരെ ശാസിക്കയും, അവരോടു "ശങ്കരാചാൎയ്യസ്വാമികളുടെ മനീഷാപഞ്ചകം വായിച്ചിട്ടുണ്ടോ" എന്നു ചോദിക്കയും, അതിന്ന് 'ഇല്ല' എന്ന അവരുടെ മറുവടി കേൾക്കുമ്പോഴെക്കും, പുലയൻ ആ പഞ്ചകത്തെ കുമ്മിയാക്കിപ്പാടുകയും ചെയ്യുന്നു. കുന്നലക്കോൻ പിന്നെ ആരാച്ചാരെ വരുത്തി, പൊളിപ്പറമ്പനെയും തേനക്കോടനെയും തൂക്കിലിട്ടു കൊല്ലുവാനും, കാരണോരെ അപരിഷ്കൃതമായിക്കിടക്കുന്ന ഉൾനാട്ടിലെക്കും, ക്ഷാമനെ ആണ്ടമാൻ ദ്വീപിലേക്കും കടത്തിവിടുവാനും ആജ്ഞാപിക്കുകയും; ആ അക്രമികൾക്ക് കുരുക്കം വന്നതിൽ ആശ്വസിക്കയും ചെയ്യുന്നു. ആ സന്ദൎഭത്തിൽ, കലേശൻ തന്റെ ജന്മൎക്ഷം പ്രമാണിച്ചു പ്രജകൾ ചെയ്യുവാൻ പോകുന്ന മംഗളപ്രാൎത്ഥനത്തെ കൈക്കൊള്ളുവാനായി എഴുന്നള്ളുന്നു. തിരുമേനി എഴുന്നള്ളിയ വിവരം ബാലാറാണിയെ അറിയി

പ്പാനും, റാണിയോട് അവിടത്തോളം വരുന്നതിന്നു പറവാനും, കുന്നലക്കോൻകരാളെ അയച്ച്, റാണിയെ വരുത്തിയതിൻെറ ശേഷം, ബാലാകലേശന്മാർ തമ്മിൽ സൈ്വരസല്ലാപം ചെയ്തുകൊള്ളട്ടെ എന്നു നിശ്ചയിച്ച്, കുന്നലക്കോൻ യോഗംകൂടേണ്ടതിന്നു വേണ്ടതു ശട്ടം കെട്ടുവാനായി പോകുന്നു. നായികാനായകന്മാർ തമ്മിലുള്ള സല്ലാപത്തിൽ, മക്കളായ സുയശസ്സിൻെറയും പ്രതാപൻെറയും മഹിമകളെപ്പററി പറകയും, ആ കുട്ടികൾ വന്ന് അച്ഛനെ പുകഴ്ത്തുകയും, കപ്പൽ വരുത്തിക്കൊടുപ്പാൻ ആവശ്യപ്പെടുകയും ചെയ്തുകൊണ്ടിരിക്കുന്നതിനിടയിൽ, കുന്നലക്കോനാദികൾ പ്രവേശിച്ച മംഗളപത്രം സമർപ്പിക്കുന്നു; നായികസമാജം വകയായും ഒരു മംഗളപത്രം അർപ്പിക്കുന്നു. കലേശൻ തൻെറ "പ്രേമഭാജനങ്ങളായ പ്രജകളെ" സംബോധനം ചെയ്തുകൊണ്ടു മറുവടി അരുളുകയും ചെയ്യുന്നു. ഇങ്ങിനെ മൂന്നാമങ്കവും, അതോടുകൂടി നാടകവും അവസാനിക്കുന്നു.

മേൽപറഞ്ഞ പ്രകാരമാണ് കഥയുടെ ചുരുക്കം. ഇത് ഇത്ര നീട്ടിപ്പറയേണ്ടിവന്നത്, മേലിൽ കഥാബന്ധത്തിൻെറ ഗുണദോഷങ്ങളെ നിരൂപണം ചെയ്യുമ്പോൾ പുറപ്പെടുവിക്കുന്ന അഭിപ്രായങ്ങളെ വിശദവും സുഗ്രഹവുമാക്കുവാനായിട്ടാകുന്നു.

'ബാലാകലേശം' ഒരു നാടകമാണോ? ഈ ചോദ്യത്തിന്നുള്ള ഉത്തരം നാടകലക്ഷണചർച്ചയെ ആശ്രയിക്കുന്നു. മലയാളത്തിൽ നാടകങ്ങളുടെ ആവിർഭാവം സംസ്കൃതത്തിൽ നിന്നാകുന്നു എന്നു പ്രസിദ്ധമത്രെ. 'നാടകം' എന്ന അഭിധാനം തന്നെ, ഇതിന്ന് ഒരു തെളിവാകുന്നുവല്ലോ. സംസ്കൃതനാടകങ്ങളുടെ ലക്ഷണങ്ങൾ 'ബാലാകലേശ'ത്തിന്നുണ്ടോ? ഈ ലക്ഷണങ്ങളെന്തെന്ന് ഇവിടെ വിസ്തരിക്കേണ്ടതില്ലെന്നു വിചാരിക്കുന്നു. എന്നാലും, 'ബാലാകലേശ'ത്തിന്ന് ഈ ലക്ഷണങ്ങൾ മുഴുവനുമോ ഏതാനുമോ ഉണ്ടോ, എന്നുള്ള അന്വേഷണത്തിൽ, നാടകലക്ഷണസംബന്ധമായ ചില സംഗതികളെ ആലോചിക്കേണ്ടിയുമിരിക്കുന്നു. ഈ കൃതി രസാശ്രയമായ ദൃശ്യകാവ്യംതന്നെയോ? ഇതിന്ന് എന്തെങ്കിലും ഒരുവേ

സ്സ്' ഉണ്ടൊ? വസ്തുനിർദ്ദേശത്തിൽ ബീജ,-ബിന്ദു,-പതാകാ,-പ്രകരി,-കാൎയ്യങ്ങൾ എന്ന അൎത്ഥപ്രകൃതികൾ യോജിച്ചിട്ടുണ്ടൊ? ആരംഭ.- യത്ന,- പ്രാപ്ത്യാശാ,- നിയതാപ്തി,- ഫലാഗമങ്ങൾ എന്ന അഞ്ചു സന്ധികളും യോജിച്ചിട്ടുണ്ടൊ? കഥ, പ്രഖ്യാതമൊ, ഉൽപാദ്യമൊ, മിശ്രമൊ ആണൊ? വിഷ്കംഭചൂളികാങ്കാസ്യാങ്കാവതാരപ്രവേശകങ്ങൾ എന്ന സൂച്യങ്ങൾ ഇതിൽ ഘടിപ്പിച്ചിട്ടുണ്ടൊ? പ്രകാശം, സ്വഗതം, ജനാന്തികം, അപവാരിതകം, ആകാശഭാഷിതം എന്നിതുകളും ഉണ്ടൊ? ഇതിലെ നായകൻെറ ലക്ഷണങ്ങളെന്തു? നേതാവു ധീരോദാത്തനൊ, ധീരലളിതനൊ, ധീരശാന്തനൊ, ധീരോദ്ധതനൊ? ദക്ഷിണനൊ, ശഠനൊ, ധൃഷ്ടനൊ, അനുകൂലനൊ? നായിക, സ്വീയയൊ, അന്യയൊ, സാമാന്യയൊ? അംഗിയായ രസം ഏതാണു? ശൃംഗാരമൊ, വീരമൊ, കരുണമൊ? ഇങ്ങിനെ ഓരോരോ സംഗതികളെ പൎയ്യാലോചിച്ചേടത്തോളം, 'ബാലാകലേശ'ത്തിൽ ഈ വക ലക്ഷണങ്ങൾ പലതും ഇല്ലെന്നു പറകവേണ്ടിയിരിക്കുന്നു. ഇതിലെ കഥാവസ്തുതന്നെ ലോകാവസ്ഥയെ അനുകരിക്കുന്നില്ല. ഒരു നായകൻ തൻെറ ഭാൎയ്യയുടെ രോഗത്തിന്നു ശമനം വരുത്തുവാൻ ഉദ്ദേശിക്കുന്നതായിട്ടാണു കഥാരംഭത്തിൽ സൂചിപ്പിച്ചിരിക്കുന്നത്. എന്നാൽ ഈ ആരംഭത്തെ തന്നെയാണൊ പിന്നെയുള്ള അങ്കങ്ങളിൽ തുടരുന്നതു? അല്ലെന്നു സ്പഷ്ടം. രോഗശമനത്തിന്നു യത്നം ചെയ്തുവെന്നാകട്ടെ, ആ യത്നം ഇടയ്ക്കു തടയപ്പെട്ടു എന്നാകട്ടെ, പിന്നെയും അതിനു അഭിവൃദ്ധി ഉണ്ടായി എന്നാകട്ടെ, ഒടുവിൽ ഫലസിദ്ധി ലഭിച്ചു എന്നാകട്ടെ, യാതൊന്നും ഇതിൽ ബന്ധിച്ചുകാണുന്നില്ല. വാസ്തവത്തിൽ, ആദ്യന്തം അവിച്ഛിന്നമായ ഒരു കഥാവസ്തു ഇതിനുള്ളിലൂടെ കടന്നുപോകുന്നതായി കാണുന്നില്ല. ചില പാത്രങ്ങൾ തമ്മിൽ ഓരോരോ വിഷയത്തെക്കുറിച്ചു, ഓരോരോ അവസരത്തിൽ, ചെയ്യുന്ന സംഭാഷണങ്ങളെ എല്ലാം കൂട്ടിക്കെട്ടി, ഇടയ്ക്കിടെ ഓരോ വിരാമം വരുത്തി അങ്കവിഭാഗം ചെയ്തിട്ടുള്ളതല്ലാതെ, ഈ കൃതിയിൽ നിൎദ്ദിഷ്ടമായ ഉദ്ദേശം സാധിപ്പാൻവേണ്ടി കഥാപാത്രങ്ങൾ ഐക്യത്തോടുകൂടി പ്രവൎത്തിക്കുന്നു എന്നു കഥാഘടനം ചെയ്തിട്ടില്ല. ഇതിലെ രണ്ടാമങ്കത്തിൽ, നായ

കൻറെ കഥാപ്രസംഗം ചെയ്യുന്ന കൃഷ്ണമേനോൻറെയും നമ്പൂരിയുടെയും സംഭാഷണം കേവലം ഒരു പ്രവേശകത്തിൻറെ നിലയിൽ ഉള്ളതല്ലാതെ, ഒരങ്കമെന്ന വിഭാഗത്തെ അർഹിക്കുന്നതല്ല. മൂന്നങ്കങ്ങളും തമ്മിൽ, നായകനെ സംബന്ധിച്ച കഥാപ്രസംഗം കലന്നവയാണെന്നുള്ള ബന്ധമൊഴികെ, പിമ്പുപിമ്പുള്ളവ മുമ്പുമുമ്പുള്ളവയിൽനിന്നു കാൎയ്യകാരണനിയമപ്രകാരം സംഭവിക്കുന്നവയായിരിക്കുന്നില്ല. വാസ്തവത്തിൽ, കഥാബീജംതന്നെ ഇതിനുണ്ടെന്നു പറഞ്ഞുകൂടുന്നതല്ല. നായകനായി കല്പിക്കപ്പെട്ടിരിക്കുന്ന കലേശൻതന്നെയും, നായകലക്ഷണങ്ങളെ പ്രദൎശിപ്പിക്കുന്നില്ല. നായകൻ ഒരു നിർദ്ദിഷ്ടമായ ഉദ്ദേശത്തെ സാധിപ്പാൻവേണ്ടി പ്രവൎത്തിക്കുന്നതായി കാണുന്നില്ല. കലേശൻറെയും ബാലയുടെയും ചരിതവൎണ്ണനം ചെയ്യുന്ന സംഭാഷണങ്ങൾ നായകൻറെയോ നായികയുടെയോ ജീവിതവൃത്തിയുടെ പ്രകടനമാവുന്നതുമല്ല. ഇങ്ങിനെ നോക്കിയാൽ, സംസ്കൃതനാടകശാസ്ത്രപ്രകാരം 'ബാലാകലേശ'ത്തെ നാടകമായി ഗണിപ്പാൻ പാടുള്ളതല്ലെന്നു നിശ്ചയമാകും.

എന്നാലിനി ഇതിന്നു മറേറതെങ്കിലുമൊരുമാതിരി നാടകത്തിൻറെ വൎഗ്ഗത്തിൽ ചേൎന്നു നില്പാൻ കഴികയില്ലയോ? മലയാളത്തിൽ, നാടകങ്ങളുടെ ആവിർഭാവം, ആദ്യമായി സംസ്കൃതത്തിൽ നിന്നാണെന്നു മുമ്പു പറഞ്ഞുവല്ലോ. എന്നാൽ, സംസ്കൃതത്തിൽനിന്നു നാടകങ്ങൾ വന്നു ചേരുംമുമ്പു, നാട്യകലയും നാട്യപ്രബന്ധങ്ങളും മലയാളത്തിൽ ഇല്ലായിരുന്നു എന്നു ഞാൻ പറയുന്നില്ല. കൂത്തുകൾ, കഥകളി മുതലായ ചില നാട്യങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിലും, അവ, പരമാൎത്ഥത്തിൽ സംസ്കൃതത്തിലെ 'നാടക' ശബ്ദത്താൽ വിവക്ഷിക്കപ്പെടുന്ന അൎത്ഥത്തിലുൾപ്പെട്ടവയല്ല. സംസ്കൃതത്തെ കഴിച്ചാൽ പിന്നെ, പാശ്ചാത്യഭാഷകളിൽനിന്നും തമിഴിൽനിന്നുമാണ് മലയാളനാടകങ്ങൾ ചിലതു് ആവിർഭവിച്ചിട്ടുള്ളതു്. എന്നാൽ ഇവയ്ക്കു, ലക്ഷണങ്ങളിൽ മുഖ്യമായവ ഏറെക്കുറെ സമാനമാണെന്നു സൂക്ഷ്മമാലോചിച്ചാൽ ഗ്രഹിക്കാവുന്നതാണ്. പാശ്ചാത്യനാടകങ്ങൾക്കു് അവശ്യം ആവശ്യകമെന്നു നിശ്ചയിക്കപ്പെട്ടിരിക്കുന്ന കാലൈക്യം, ദേശൈക്യം, വ്യാപാരൈക്യം എന്നു മൂന്നു

വക ഐക്യത്രയവും 'ബാലാകലേശ'ത്തിന്നുണ്ടോ എന്നു നോക്കാം. രംഗങ്ങൾ കൊച്ചിസംസ്ഥാനത്തിന്നുള്ളിൽ തന്നെയുള്ളവയാണെന്ന് അർത്ഥമാക്കിയാൽ, ദേശൈക്യം ഉണ്ടെന്നു സമ്മതിക്കാം. എന്നാൽ മററു രണ്ടു് ഐക്യങ്ങളോ? രണ്ടാമങ്കത്തിൽ, 'ബാല' അനേകശതാബ്ദം മുമ്പുള്ള ലന്തക്കാർ, പോർത്തുഗീസുകാർ മുതലായവരുടെ ആക്രമങ്ങളെപ്പററിയാണ് തോഴിയോടു സംഭാഷണം നടത്തിത്തുടങ്ങുന്നതു്; പണ്ടേക്കാലം മുതൽക്കു് ഇന്നേവരെയുള്ള കഥകളൊക്കെ ഒന്നായി കൂട്ടിക്കെട്ടിയിരിക്കുന്നു. മൂന്നാമങ്കത്തിലോ, ഭാവികാലത്തിൽ ഉണ്ടായിക്കാണ്മാൻ ആഗ്രഹിക്കുന്നതായ ചില സമുദായ പരിഷ്കാരങ്ങളെയും സംഘടിപ്പിച്ചിരിക്കുന്നു. ഈ അവസ്ഥയ്ക്കു്, കാലൈക്യം ഇല്ലെന്നു നിശ്ചയംതന്നെ. പിന്നെ, വ്യാപാരൈക്യം: നായകൻകൂടിയും നിർദ്ദിഷ്ടമായ ഒരുദ്ദേശത്തെ മുൻനിർത്തിക്കൊണ്ടു വ്യാപരിക്കുന്നില്ല. മററുള്ള കഥാപാത്രങ്ങളും അങ്ങിനെയൊരു ഉദ്ദേശപ്രാപ്തിക്കു് ഉപകാരികളായോ സഹകാരികളായോ വ്യാപരിക്കേണ്ടുന്ന ആവശ്യകതയും അവകാശവും ആ കാരണത്താൽ തന്നെ നിരസിക്കപ്പെട്ടിരിക്കുന്നു. ഇങ്ങിനെ വ്യാപാരൈക്യവും ഈ കൃതിയിലില്ല. ഇനി, തമിഴനാടകങ്ങളുടെ തോതുവച്ചു നോക്കുന്നതാണെങ്കിൽ, ആ നാടകകർത്താക്കന്മാരും ഭരതശാസ്ത്രത്തെ അനാദരിച്ചിട്ടില്ലെന്നു തെളിയുന്നതാണ്. ആ നാടകങ്ങളിലും, നിർദ്ദിഷ്ടമായ ഉദ്ദേശത്തെ പ്രാപിപ്പാനായിക്കൊണ്ടുള്ള കഥാപാത്രങ്ങളുടെ വാങ്മനഃകായവ്യാപാരങ്ങളെ ലോകാവസ്ഥ അനുസരിച്ചു തന്നെയാണ് ഘടിപ്പിച്ചുകാണുന്നതു്.

ഇങ്ങിനെ, മലയാളത്തിൽ പ്രസിദ്ധങ്ങളായ നാടകമാതൃകകൾ ഒന്നിനെയും, 'ബാലാകലേശം' അനുകരിക്കുന്നില്ലെന്നു തെളിയുന്ന സ്ഥിതിക്കു്, ഇതിന്നു 'നാടകം' എന്ന പേർ യോജിക്കയില്ലെന്നു പറഞ്ഞേ കഴിയൂ.

'ബാലാകലേശം', നാടകം എന്ന അഭിധാനത്തെ അർഹിക്കുവാൻ തക്കവണ്ണം നാടകലക്ഷണങ്ങൾ തികഞ്ഞിട്ടുള്ള കൃതി അല്ലെങ്കിലിരിക്കയോ, നാടകം എന്ന നിലയിൽ സ്വീകരിക്കപ്പെട്ടവാ

ൻ അവകാശമില്ലെന്നിരിക്കിൽ പിന്നെ, 'കൊച്ചിസാഹിത്യസമാജ' ത്തിൻെറ അധികാരത്തിൻ കീഴിലുള്ള സാഹിത്യലോകത്തിൽ എന്തെങ്കിലും ഒരു പദം അതിന്ന് അനുവദിച്ചുകൂടുന്നതാണോ? ഈ ശരീരസൃഷ്ടിയിൽ പെട്ടതായ ഒരു ജീവി മനുഷ്യജാതിയുടെ ലക്ഷണങ്ങൾ തികഞ്ഞതല്ലെന്നിരിക്കട്ടെ; അതു നിമിത്തം, ആ ജീവിയെ മനുഷ്യവൎഗ്ഗത്തിൽ സ്വീകരിച്ചുകൂടുന്നതല്ലെന്നുമിരിക്കട്ടെ. എന്നാലും അതിന്നു മനുഷ്യൻെറ കൈകളും, കുതിരയുടെ കാലുകളും, കരങ്ങിൻെറ തലയും, ആനയുടെ തുമ്പിക്കൈയും, സൎപ്പത്തിൻെറ പല്ലും– ഇങ്ങിനെ ഓരോരോ അവയവങ്ങൾ ഓരോരോ ജന്തുക്കളുടേതായിരുന്നാൽ, അതു പ്രകൃതിയുടെ വികൃതിയാണെങ്കിലുംകൂടി, അതിന്നു ജന്തുലോകത്തിൽ പ്രത്യേകമായൊരു സ്ഥാനം അനുവദിക്കാവുന്നതാണല്ലോ. അതിന്നണ്ണം, നാടകലക്ഷണങ്ങൾ തികയാത്ത കാരണത്താൽ നാടകജാതിയിൽനിന്നു ഭ്രഷ്ടമായിത്തീരുന്ന ഒരു കവിസൃഷ്ടിയെ, സാഹിത്യലോകത്തിൽ പെട്ടതായ പ്രകൃതിയുടെ ഒരു വികൃതിയെന്നു ഗണിച്ചു പ്രത്യേകമായൊരു സ്ഥാനം കല്പിക്കാം. 'ബാലാകലേശ'വും അങ്ങിനെ വിശേഷമായൊരു പദത്തെ അൎഹിക്കുന്നുവെന്നു സമ്മതിക്കാം. അതു നാടകമാവാൻ വേണ്ടി സൃഷ്ടിച്ചതായ ഒരു ഗദ്യപദ്യമിശ്രകൃതിയാണെന്നു കാണുന്നതുകൊണ്ട്, അതിന്നു സാഹിത്യലോകത്തിൽ ഒരു പ്രത്യേകസ്ഥാനം ലഭിപ്പാൻ അവകാശമുണ്ടെന്നിരിക്കട്ടെ. എന്നാൽ, ഈ അവകാശവാദം, 'കൊച്ചിസാഹിത്യസമാജ' ത്തിൻെറ അധികാരത്തിൻകീഴിൽ ഉള്ളതായ സാഹിത്യക്ഷേത്രത്തിൽ ഒരു പ്രതിഷ്ഠ ലഭിക്കുന്നതിന്നു വേണ്ടുന്ന വിശേഷാവകാശത്തെ അനുവദിച്ചു കൊടുക്കുന്നതിലേക്കു സാധുവാകുമോ, എന്നാണ് ആലോചിപ്പാനുള്ളത്. അതിലേക്ക്, ഈ കൃതിയിലെ പ്രതിപാദ്യവിഷയങ്ങളുടെ ഗുണാഗുണങ്ങളെപ്പററി നിരൂപണം ചെയ്യേണ്ടതാവശ്യകമാകുന്നു. കൊച്ചി വലിയതമ്പുരാൻ തിരുമനസ്സിലെ രാജ്യഭരണമഹിമയെ വിഷയീകരിച്ചിട്ടാണ് ഈ കൃതി രചിക്കുന്നതെന്നു പറഞ്ഞതുകൊണ്ടുമാത്രം, ഈ കൃതി ഗുണഭൂയിഷ്ഠയാണെന്ന് അനുമിക്കുവാൻ ന്യായമില്ല. കഥാനായകൻെറ ചരിത്രത്തെ എങ്ങിനെയാണ് വൎണ്ണിച്ചിരിക്കുന്നത്; ആ വൎണ്ണനകളാൽ നാ

നകന്റെ സ്വഭാവപ്രദർശനം ചെയ്യുന്നതെങ്ങിനെയാണ്; ആ വർണ്ണനകൾക്കിടയിൽ ഓരോരോ ഉപവിഷയങ്ങളെപ്പററി പ്രാസംഗികമായി ചെയ്തിരിക്കുന്ന പ്രസ്താവങ്ങൾ ഏതുപ്രകാരത്തിലുള്ളവയാണ്; ഇത്യാദി പലേ സംഗതികളെ നിർണ്ണയിച്ച ശേഷമേ, ഈ കൃതിയുടെ ത്യാജ്യതയേയോ ഗ്രാഹ്യതയേയോ തീർച്ചപ്പെടുത്തിക്കൂടൂ. ഒന്നാമതായി, കഥാനായകനായി സങ്കല്പിക്കപ്പെട്ടിരിക്കുന്ന കലേശനെപ്പററി വർണ്ണിച്ചിട്ടുള്ളതു നോക്കാം. നായികയായ ബാലയുടെ ആലസ്യപ്രസ്താവനയോടുകൂടിയാണ് ഒന്നാമങ്കം ആരംഭിക്കുന്നത്. തന്റെ മഹിഷിയെ ചികിത്സിപ്പാൻ, വൈദ്യനെ നിശ്ചയിച്ചുംവെച്ച്, നായകൻ സുഖവാസത്തിനായി അകലേയുള്ള അചലപുരത്തേക്കു പോയിരിക്കുന്നു. ഇതു, നായകന്റെ ഗുണോൽക്കർഷത്തിനു ഹാനികരമായ വർണ്ണനമാണെന്നു പറയാതെ കഴികയില്ല; നായികയിൽ നായകനുള്ള പ്രേമം ആത്മാർത്ഥമല്ലെന്നും, സ്വാർത്ഥത്തെക്കരുതികൊണ്ടു്, നായികയുടെ ആപൽദശയിൽക്കൂടിയും, അവളെ പിരിഞ്ഞുപോവാൻ മടിക്കുന്ന ആളല്ല നായകനെന്നും, സ്വഭാവദൂഷണം സംഭവിക്കുന്നു. ഇനിയും, നായകനെക്കുറിച്ച്, സുനീതി ചെയ്യുന്ന വർണ്ണന നോക്കുക. (൯-ാംഭാഗം)

‘അഞ്ചോതാലോചനക്കമ്പികൾ വലയനിരന്നൊത്തുമാത്താനുരാഗ-
ച്ചെഞ്ചായപ്പൂച്ചണിഞ്ഞും തെളിരുമൊരു കലേശാശയക്കൂട്ടിനുള്ളിൽ
സഞ്ചാരം ചെയ്യുമേമൽച്ചെറുകിളിമകളാം ബാലികേ, ഭാഗ്യചൂത-
ത്തുഞ്ചോളം കോകിലം പോൽ ഭവതി പുരുസുഖക്കാററിലാരോഗ്യമേ-

(ശ്ലോ. ൧

ഈ പദ്യത്തിന്റെ വ്യംഗ്യമായ അർത്ഥമെന്താണ്? കലേശന്റെ ആശയമാകുന്ന കൂട്ടിനുള്ളിലാണ് ബാലയാകുന്ന കിളിയുടെ ഇപ്പോഴത്തെ വാസം; ആ കൂട് എങ്ങിനെയുള്ളതാണ്? ആലോചനയാകുന്ന കമ്പികളാൽ ചുററപ്പെട്ടതാകുന്നു. അതു മാത്രമോ? അനുരാഗമാകുന്ന ചെഞ്ചായംകൊണ്ടു പൂച്ചിട്ടതുമാണ്. ഇതിന്റെ അർത്ഥമോ? പുറമെ കാണുന്ന അനുരാഗം വെറും പൂച്ചാണ്, കമ്പികൾ അനുരാഗക്കട്ടിയല്ല, അകത്ത് ആലോചനയാണുള്ളത്, ഈ ആ

ലോചനയെ അനുരാഗപ്പൂച്ചകൊണ്ടു മറച്ചുവച്ചിരിക്കുന്നു. ഇങ്ങിനെയുള്ള കൂട്ടിനുള്ളിൽ സഞ്ചരിക്കുന്ന കിളികൾ പരമസുഖം എപ്പോഴും സാധ്യമാവും? കൂട്ടിലടയ്ക്കപ്പെടാത്ത കോകിലം എങ്ങിനെയാണെന്നോ ചൂതത്തുഞ്ചത്തിരിക്കുമ്പോൾ സുഖകാരണമായ ആരോഗ്യത്തെ പ്രാപിക്കുന്നു, അതിന്നു, ബാലയാകുന്ന കിളിയും ഭാഗ്യമാകുന്ന വൃക്ഷത്തിന്റെ തുഞ്ചത്തു കയറുമ്പോൾ പരമസുഖം ലഭിക്കും. എന്നാൽ, കിളിക്കൂട്ടിനുള്ളിൽ തന്നെയാണോ ഈ സുഖസ്ഥാനം? സാധാരണ പക്ഷിക്കൂട്ടിനകത്തു വൃക്ഷങ്ങൾ ഉണ്ടാവാറില്ലല്ലോ. കൂട്ടിന്നു പുറമെ പോയാലേ, വൃക്ഷശിഖരത്തെ പ്രാപിക്കാൻ കഴിയൂ അതാവിതു്, കലേശാശയക്കൂട്ടിൽനിന്നു പുറത്തുപോന്നു ഭാഗ്യവൃക്ഷത്തുഞ്ചത്തു കയറുമ്പോഴേ ബാലയാകുന്ന കിളിക്കു സുഖം ലഭിക്കൂ എന്നു് അർത്ഥം വരുന്നു. ഈ വർണ്ണന നായകന്നു പ്രശംസയായിരിക്കുന്നില്ലെന്നു സ്പഷ്ടമല്ലോ. ഇനിയും നോക്കുക. ൫-ാം ഭാഗത്തിൽ, ൨൧-ാം ശ്ലോകംകൊണ്ടു്, നായകൻ തന്റെ മത്സ്യങ്ങളെ പാട്ടത്തിന്നായും, കസ്തൂരിക്കച്ചവടത്തിന്നായും മാണിക്യനോട്ടത്തിന്നായും ഏല്പിച്ചുകൊടുക്കുന്നതിൽ തൽപരനായ ഒരു മധ്യമപാത്രമാണെന്നു് അർത്ഥം വ്യഞ്ജിക്കുന്നു. അതേ ഭാഗത്തുതന്നെ, നായിക ഉദ്യാനത്തിലെ കുയിലുകളെപ്പററി നായകനുമായി സംഭാഷണം ചെയ്യുമ്പോൾ, നായകൻ അവിടെ വളർത്തുന്നതായ കോകിലങ്ങളിൽ ഒരു ആൺകുയിൽ 'പെൺകോകില'ത്തെ പ്രതീക്ഷിച്ചുംകൊണ്ടിരിക്കുന്നതായി വർണ്ണിച്ചിരിക്കുന്നു. അപ്രസ്തുതത്തിൽ, ആൺകോകിലങ്ങൾ കൊച്ചിസംസ്ഥാനത്തിലെ ഉദ്യോഗസ്ഥന്മാരാണെന്നു് അർത്ഥമാക്കുമ്പോൾ, അവരിലൊരാൾ 'പെൺകോകില'ത്തെ പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്നു എന്നു പറയുന്നതിന്റെ വ്യംഗ്യം, കഥാനായകന്റെ ഭരണമഹിമയെ ബാധിക്കയില്ലയോ എന്നു സംശയിക്കേണ്ടിവരുന്നു. ഇനി, ൬-ാം ഭാഗത്തുള്ള ൨൩-ാം പദ്യം നോക്കുക.

'ധാരാളപ്രഭയുററിട്ടന്നേളിനീ കാന്തൻ'കലേശോദയ-

ശ്രീരാജിക്കുവതിന്നുപശ്ചിമദിശ'യ്ക്കെത്തുന്നു കൌതൂഹലാൽ';

എന്ന ശ്ലോകാർദ്ധംകൊണ്ടു്, അപ്രസ്തുതത്തിൽ, 'നളിനീകാന്തൻ' ആയ ദിവാൻ, 'കലേശൻ' ആയ കഥാനായകൻെറ ശോഭാമഹിമക്കു് ആശ്രയമാകുന്നു എന്നു പറയുമ്പോൾ, നായകൻെറ മാഹാത്മ്യത്തിനു് അപവാദമായിത്തീരുകയില്ലയോ എന്നും ശങ്കിക്കേണ്ടിവരുന്നു. എന്തെന്നാൽ, ചന്ദ്രൻെറ ശോഭ സൂര്യനിൽനിന്നു ലഭിക്കുന്നതാണെന്നു പ്രസിദ്ധം. ഇനി രൂപകാംശാംശം നോക്കുക. "അനാചാരം, അസത്യം, ചൌര്യം, ക്ഷാമം എന്ന ലോകോപദ്രവകാരികളായ നാലു ദുർദ്ദേവതകൾ മനുഷ്യാകൃതിയെ ആവലംബിച്ചു കലേശൻെറ "രാജ്യത്തു ചുററുന്നു. ഇവർ ജീവപര്യന്തം ശിക്ഷിക്കപ്പെട്ടു ജെയിലിൽനിന്നു ചാടിപ്പോയ അക്രമികളും രാജദ്രോഹികളുമാണു്." എന്നു പറഞ്ഞുകാണുന്നതുകൊണ്ടു്, കലേശൻെറ നാട്ടിൽ അക്രമികളെ ബന്ധനത്തിൽ വയ്ക്കുന്നതിനുള്ള നിയമങ്ങൾക്കു് എന്തോ ഉലച്ചൽ തട്ടീട്ടുണ്ടെന്നും, ജേൽ ചാടിപ്പോയ അക്രമികൾക്കു നിർബാധമായി രാജപാഥകളിൽ സഞ്ചരിക്കാമെന്നും അർത്ഥമാവുന്നതാകയാൽ, ഇതും നായകൻെറ ഭരണകീർത്തിയെ അപവദിക്കുന്നതായിത്തീരുന്നു. എന്നല്ല, ഈ അക്രമികൾ കുറ പുലയനെ തല്ലിയതിനു്, അവരെ 'കുന്നലക്കോൻ' എന്ന ഒരു ദ്യോഗസ്ഥൻ, തൻെറ ശിപായിയെക്കൊണ്ടു പിടിപ്പിച്ചു്, ആരാച്ചാരെ വരുത്തി, അക്രമികളിൽ രണ്ടാളെ തൂക്കിക്കൊല്ലാനും, രണ്ടാളെ നാടുകടത്താനും കല്പിക്കുന്നു. ഈ ശിക്ഷ അടികലശലിന്നാണെന്നും; കുററക്കാരെ നീതിനിയമപ്രകാരം വിചാരണചെയ്കയോ മറേറാ ചെയ്യുന്നില്ലെന്നും ഉള്ള സംഗതികൾ ഓർത്താൽ, കലേശൻെറ രാജ്യത്തു നീതിനടത്തുന്നതു പരിഷ്കൃതനിയമങ്ങൾക്കു ചേർച്ചയായ വിധത്തിലല്ലെന്നു തോന്നുന്നതാണു്. ഇതും നായകൻെറ മഹത്വത്തിന്നു് അപകർഷകമായിത്തീരുന്നു. ൭-ാംഭാഗത്തു്, കലേശൻെറ പുത്രനായ സ്വയശസ്സു ചെയ്യുന്ന ചന്ദ്രോപാലംഭത്തിനിടയിൽ, പിതാവിനെ പ്രശംസിക്കുന്നതു കേട്ടിട്ടും, പിതാവു് ആ മുഖസ്തുതിയെ തടയാതെ, ചിരിച്ചുംകൊണ്ടു സ്വയശസ്സിനെ ചുംബിക്കുന്നതും നായകഗുണനശ്രേഷ്ഠതക്കു അപകർഷകമായിരിക്കുന്നു. ഈ കൃതി ആദ്യന്തം ശ്ലേഷോക്തികളെക്കൊണ്ടു ഗ്രഥിക്കപ്പെട്ടിരിക്കയാ

ൽ, അപ്രസ്തുതത്തിൽ നായകനായ വലിയതമ്പുരാൻ തിരുമനസ്സിലെ ഉത്തമഗുണങ്ങളെ മലിനമാക്കിക്കാണിക്കുന്നതായുള്ള മേല്പടി വർണ്ണനകൾ തന്നെ ഈ കൃതിയെ ത്യാജ്യകോടിയിൽ ചേക്കുന്നതിന്നു കാരണമായിരിക്കുന്നുണ്ട്. ഇതിലുമധികമായി, മറെറന്തുതന്നെ വേണം? ൫൩-ം ൫൬-ം ഭാഗങ്ങളിൽ ഉദ്യാനകോകിലങ്ങളെ വർണ്ണിക്കുകവഴിയായി അപ്രസ്തുതത്തിൽ സ്വദേശി- പരദേശി- സക്കാരുദ്യോഗസ്ഥന്മാരെ സൂചിപ്പിച്ചു ചെയ്തിരിക്കുന്ന പ്രസ്താവങ്ങൾ ജാതിസ്പദ്ധാനലനെ ഉജ്ജ്വലിപ്പിക്കുമെന്നു ശങ്കിക്കേണ്ടതായുമിരിക്കുന്നു. പിന്നെയും, രണ്ടാമങ്കത്തിൽ, ഒരു നമ്പൂരിപ്പാടിനെ പ്രവേശിപ്പിച്ച്, അദ്ദേഹത്തെ അപരിഷ്കൃതനാക്കിക്കാണിച്ച്, പലപ്രകാരത്തിൽ അവഹേളനം ചെയ്തിരിക്കുന്നു. ഈ വർണ്ണനയുടെ യാഥാത്ഥ്യത്തെയോ അയഥാത്ഥതയേയോ പററി ഈ സന്ദഭത്തിൽ ഒന്നും പറയുന്നില്ല. എന്നാൽ, ഇതു യഥാത്ഥമായിരുന്നാൽക്കൂടിയും, വലിയതമ്പുരാൻ തിരുമനസ്സിലെ ഭരണകീത്തിയെ അപവദിക്കുന്നതായിത്തീരുമെന്നു ശങ്കിക്കേണ്ടിവരുന്നു. എന്തെന്നാൽ: അവിടത്തെ ഭരണത്താൽ, രാജ്യത്തിലുള്ള പ്രജകളിൽ പ്രധാനമായൊരു വഗ്ഗക്കാർ ഇനിയും അന്ധകാരത്തിൽനിന്ന് ഉത്ഥാനം ചെയ്തിട്ടില്ലെന്നു പറയുന്നതു്, നിശ്ചയമായും പ്രശംസയല്ല, എന്നു പറഞ്ഞേതീരു. ആ നമ്പൂരിപ്പാടിനെ മലയാളബ്രാഹ്മണസമുദായത്തിൻെറ മൂദ്ധാഭിഷിക്തോദാഹരണമായിട്ടാനു് കവി സങ്കല്പിച്ചിരിക്കുന്നതെങ്കിൽ, അദ്ദേഹത്തിൽ ആരോപിച്ചിട്ടുള്ള വിഡ്ഢിത്തങ്ങളെപ്പററി രോഷപ്പെടുവാൻ ആ സമുദായത്തിന്നു ന്യായമായ കാരണമുണ്ട്. ഇതുകൊണ്ടും, 'ബാലാകലേശ'ത്തിൽ പ്രതിപാദിച്ചിട്ടുള്ള വിഷയങ്ങൾ പലതും ദൂഷ്യമായിട്ടുള്ളവയാണെന്നും, അതിനാൽ, 'കൊച്ചിസാഹിത്യസമാജ'ത്തിൻെറ അധികാരത്തിൻകീഴിൽ പെട്ടതായ സാഹിത്യക്ഷേത്രത്തിനുള്ളിൽ ഇതിന്ന് ഒരു സ്ഥാനം അനുവദിച്ചുകൂടുന്നതല്ലെന്നും അഭിപ്രായപ്പെടേണ്ടിയിരിക്കുന്നു.

നാടകം എന്ന പേരിന്ന് അഹ്തയില്ലെങ്കിലും, 'കൊച്ചിസാഹിത്യസമാജ'ത്തിൻെറ അധികാരത്തിൻകീഴിൽ പെട്ടതായ സാഹിത്യലോകത്തിൽ ഒരു സ്ഥാനം കെട്ടേപ്പാൻ പാടില്ലാത്തപ്രകാ

രം, വിഷയത്തിന്നു ദൂഷ്യം കാണുന്നുണ്ടെങ്കിലും, ഈ കൃതിയെ മററു് ഏതാനുമൊരു ഗുണഭാഗം വിചാരിച്ചു സ്വീകാൎയ്യമായിക്കരുതാമോ, എന്നാണ് ഇനി ആലോചിക്കേണ്ടതു്. ഇതിലേക്കു്, ഈ കൃതിയിലെ വൎണ്ണനകൾ വാസ്തവത്തെ ആധാരമാക്കിയവയോ, വാസ്തവികങ്ങളോ ആണോ എന്നു നോക്കേണ്ടിയിരിക്കുന്നു. മുഴുവനും വാസ്തവാധിഷ്ഠിതമോ വാസ്തവികമോ എന്നു് ആരായുന്നതിന്നുപകരം, ഏതെങ്കിലും ർഭ്വിപരീതമായിട്ടുണ്ടോ എന്നു കണ്ടുപിടിച്ചാലും മതിയാവുമല്ലോ. ഒന്നാമങ്കത്തിൽ, ബാലയും തോഴി സുനീതിയും തമ്മിൽ സംഭാഷണം ചെയ്യുമ്പോൾ, കലേശനെപ്പററി നല്ലവണ്ണം അറിവുള്ളവളാണ് താൻ എന്നു തോഴിയുടെ പ്രാരംഭവാക്കുകൾ തെളിയിക്കുന്നുണ്ടു്: അതില്ലെങ്കിലുംകൂടി, ബാലയുടെ തോഴിക്കു് ബാലയുടെ ഭൎത്താവിനെപ്പററി ഏറാക്കുറെ എല്ലാ വാൎത്തകളും അറിവുണ്ടായിരിക്കേണമെന്നു ന്യായമായി സങ്കല്പിക്കാം. എന്നാൽ, കുറെ കഴിയുമ്പോഴേക്കും (൩-ാം ഭാഗത്തു്) ബാല ഭൎത്തൃവിരഹത്തെക്കുറിച്ചു പറയുന്നതു കേട്ടു്, തോഴി, ചോദിക്കുന്നതാവിതു്:— "ഇപ്പോൾ ആ മഹാനുഭാവനാൽ ഏതു നാടകം അലങ്കരിക്കപ്പെടുന്നു" എന്നു്. ഇതിന്നു്, അചലപുരത്തെപ്പററി തോഴിക്കു സ്മരണ ഉണ്ടാക്കുകയാണ് നായികയുടെ മറുവടി. തോഴിയുടെ ചോദ്യം ലോകസ്വഭാവത്തിന്നു ചേരുന്നില്ലെന്നു സ്പഷ്ടമാകുന്നു: കലേശൻ അചലപുരത്തേക്കു പോയിട്ടുള്ള വിവരം ആ നിമിഷംവരെയും തോഴി അറിഞ്ഞിട്ടില്ലെന്നു വരുന്നതു തീരെ അവാസ്തവികവും അസ്വാഭാവികവും ആണെന്നു നിശ്ചയം. വിശേഷിച്ചും, അപ്രസ്തുതത്തെ ചിന്തിക്കുമ്പോൾ തമ്പുരാൻ തിരുമനസ്സിലെ എഴുന്നള്ളത്തിനെപ്പററി നാട്ടിലുള്ളവൎക്കു്, പ്രത്യേകിച്ചും അവിടത്തെ കൊട്ടാരത്തിലുള്ളവൎക്കു് അറിവില്ലെന്നു് ഊഹിപ്പാൻപോലും പ്രയാസമായിരിക്കുന്നു. അതങ്ങിനെയിരിക്കട്ടെ. നായികയും തോഴിയും തമ്മിൽ ഏതാനും ചില വാക്കുകൾകൂടെ സംസാരിക്കുന്നതിനിടയിൽ, കലേശന്റെ രഥഘോഷം കേൾക്കുന്നു; കലേശൻ അവരിരുന്ന ഉദ്യാനത്തിലേക്കു വരുന്നു. അല്പം മുമ്പ് അചലപുരത്തെ അലങ്കരിക്കുന്നു എന്നു വൎണ്ണിക്കപ്പെട്ട നായകൻ, നായിക കണ്ണടച്ചു തുറക്കുന്നതി

നിടയിൽ, അചലപുരത്തുനിന്നു നായികയുടെ അരികിലെത്തുന്നതും, അങ്ങിനെ മടങ്ങിവരുന്നുണ്ടെന്ന വിവരം മുൻകൂട്ടി നായികയെ അറിയിക്കാതിരിക്കുന്നതും വാസ്തവികമായിരിക്കുന്നില്ല. വിശേഷിച്ചും, കലേശൻ അചലപുരത്തിലാണെന്നു അല്പം മുമ്പു മനസ്സിലാക്കിയ സുനീതി, "ഹയേഹം! ഹയേഹം"—എന്ന ശബ്ദം കേട്ട ക്ഷണത്തിൽതന്നെ പരിഭ്രമിച്ച്, "അതെന്താ, കലേശന്റെ ആഗമനഘോഷമോ?" എന്നു നായികയോട് ചോദിക്കുന്നതിൽ അടങ്ങിയ കലേശാഗമനബോധം, ആ സന്ദർഭത്തെ അപേക്ഷിച്ചെടത്തോളം, പൂർവ്വാപരവിരുദ്ധമായിരിക്കുന്നു. ആ ചോദ്യത്തെ തുടന്ന്, "അതുതന്നെ, സംശയമില്ല" എന്നു നായിക മറുവടി പറയുന്നത്, കലേശന്റെ ആഗമനത്തെ പ്രത്യക്ഷമായി കാണും മുമ്പാണെന്നുള്ളതോർത്താൽ, നായികയുടെ പൂർവ്വക്ഷണത്തിലുള്ള ഭർത്തൃവിരഹവ്യാമോഹവും മനശ്ശാസ്ത്രനിയമങ്ങളെ ഉല്ലംഘിക്കുന്നു എന്നു നിശ്ചയംതന്നെ.

ഇനി, രണ്ടാമങ്കത്തിലെ നമ്പൂരി മുതലായ കഥാപാത്രങ്ങളുടെ കഥകൾ നോക്കുക. ആദ്യമായി, പുതിയ പരിഷ്കാരത്തിന്നു ദ്വേഷ്യാന്തഭ്രതനും, സാമാന്യജനപ്രതിനിധിയും ആയ കൃഷ്ണമേനോൻ, ഉച്ചവണ്ടിക്കു കലേശൻ വരുന്നതിനെ പ്രതീക്ഷിച്ചുംകൊണ്ട്, പ്രഭാതത്തിൽതന്നെ, സ്റ്റേഷനിൽ ചെന്നിരിക്കുന്നു. വേറെ പണിയൊന്നുമില്ലാഞ്ഞ് കാലദുർവ്യയം ചെയ്യുന്ന ഒരു പടുവങ്കനാണെങ്കിലല്ലാതെ, കൃഷ്ണമേനോൻ, പുലച്ചേ തീവണ്ടി സ്റ്റേഷനിൽ കാത്തുകിടക്കുവാൻ സംഗതിയില്ലല്ലോ. എന്നാൽ, ആ കഥാപാത്രത്തിന്റെ മറവുള്ള വർണ്ണനകൾകൊണ്ട് അങ്ങിനെ ഊഹിപ്പാനും തരമില്ല. അതിനാൽ, ഉച്ചവണ്ടിയെ പ്രതീക്ഷിച്ചുകൊണ്ട് പുലച്ചേ മുതല്ക്കേ സ്റ്റേഷനിലിരിക്കുക എന്നത് വാസ്തവാനുരോധമായി തോന്നുന്നില്ല. കൃഷ്ണമേനോൻ രാജഭക്തനും രാജാവിനെപ്പററി അന്യന്മാൎക്കുള്ള അബദ്ധധാരണകളെ നീക്കം ചെയ്യാൻ ജാഗരൂകനും ആണെന്നു വർണ്ണിക്കേണ്ടതിലേക്കായിരിക്കാം, നമ്പൂരിപ്പാടിനോട് വാദിപ്പാനായി ആ കഥാപാത്രത്തെ കവി ഇങ്ങിനെ വങ്കവേഷം കെട്ടിച്ച് ആടിച്ചിരിക്കുന്നത്. അതെന്തായാലും വിസ്തരിയായി വർണ്ണിക്കപ്പെട്ടി

ിക്കുന്ന നമ്പൂരിപ്പാടിന്റെ വിഡ്ഢിത്തം, വാസ്തവത്തിലുള്ളതായിരുന്നാൽ കൂടിയും, മേനോന്റെ പക്കത്തേക്കാൾ എത്രയോ ഭേദമാണ്. എന്തെന്നാൽ: നമ്പൂരിപ്പാട് വിദ്യാഭ്യാസപരിഷ്കാരത്താൽ അസ്പൃഷ്ടനാണെന്നല്ലോ കവി വർണ്ണിച്ചിരിക്കുന്നത്; മേനോൻ നേരെ മറിച്ചും. പഠിപ്പില്ലായ്മയാൽ കാണിച്ചുപോവുന്ന വിഡ്ഢിത്തം സമാധേയവും, നേരേ മറിച്ചുള്ളത് പരിഹാസ്യവും ആകുന്നു. എന്നാൽ, നമ്പൂരിപ്പാടിന്ന്, കവി വർണ്ണിച്ചിട്ടുള്ള മാതിരി വിഡ്ഢിത്തം ഇക്കാലത്ത് സംഭവിക്കുമോ എന്നാലോചിക്കേണ്ടതായിട്ടുണ്ട്. കൊച്ചിയിൽ തീവണ്ടി ഏർപ്പെട്ടിട്ട് പത്തു കൊല്ലത്തിനു മേലായിരിക്കുന്നു: രണ്ടാമങ്കത്തിലെ കഥാകാലം ജോർജ്ജ് അഞ്ചാമൻ തിരുമനസ്സിലെ ഡില്ലിദർബാർ കഴിഞ്ഞിരിക്കുന്ന അവസരമാണ്; ദിവാൻ മിസ്റ്റർ എ. ആർ. ബാനർജ്ജിയുടെ ഭരണകാലമാണു താനും. ഇക്കാലത്തിലിടയ്ക്ക്, ഒരു നമ്പൂരിപ്പാട് തീവണ്ടിയെപ്പററി അറിഞ്ഞിട്ടില്ലെന്നു വരുക തീരെ അസംഗതം തന്നെയാണ്. വാസ്തവത്തിൽ, നമ്പൂരിപ്പാട് അറിവില്ലാത്ത ആളല്ലെന്ന്, കവിതന്നെ കുറെ കഴിയുമ്പോൾ വർണ്ണിക്കുന്നുണ്ട്. സ്റ്റേഷനിലെ വടക്കെക്കെട്ടിൽ നില്ക്കുന്നവർ തീവണ്ടിക്കാരാണെന്ന് നമ്പൂരിപ്പാടിന്നു നല്ലവണ്ണം അറിവുണ്ട്; അദ്ദേഹം, തീവണ്ടിയെപ്പററി ധാരാളം പരിചയമുള്ള ആളെന്നവിധത്തിൽ, "വാവസ്സാത്തുള്ള വെള്ളംകുടി" ഇത്യാദി പദ്യംകൊണ്ട് തീവണ്ടിയെ വർണ്ണിക്കുന്നു. അദ്ദേഹത്തിനു 'ബോംബേ'യെപ്പററിയും നിശ്ചയമുണ്ട്. ഈ രണ്ടേർപ്പാട്ടുകൾക്കും പിമ്പിൽ വന്നതായ മോട്ടോർവണ്ടിയേർപ്പാടിനെപ്പററിയും അദ്ദേഹം അറിഞ്ഞിരിക്കുന്നു. ഇങ്ങിനെയോരോന്നു നോക്കിയ ൽ, അദ്ദേഹം ആധുനികപരിഷ്കാരങ്ങളെപ്പററി അറിവുള്ള ആളാണെന്നും, വെറും ഭോഷനല്ലെന്നും വെളിപ്പെടുന്നു. ആ സ്ഥിതിക്ക്, അദ്ദേഹത്തെ ഒരു 'കാട്ടുമനുഷ്യൻ' എന്ന നിലയിൽ കവി വർണ്ണിച്ചതും, തീവണ്ടിസ്റ്റേഷനിൽ വിഡ്ഢിവേഷം കെട്ടിച്ചതും വാസ്തവത്തിന്നു യോജിക്കുന്നില്ല. എന്നല്ല, അദ്ദേഹം കലേശന്റെ മരണത്തെപ്പററി നിന്ദയുള്ള ആളാണെന്നു കവി വർണ്ണിക്കുന്നതുതന്നെയും, പിന്നീടുള്ള സംഭാഷണത്തിൽ അദ്ദേഹം പ്രദർശിപ്പിക്കു

നതായ പരിചയത്തെ ആലോചിക്കുമ്പോൾ, തീരെ അനുചിതമെന്നു വെളിവാകുന്നു. ‘ഫിഷറി’ വകുപ്പിൻെറ നാമമാത്രശ്രവണത്തിൽ തന്നെ, അദ്ദേഹം, ആ ഇംഗ്ലീഷുപദത്തിൻെറ അൎത്ഥമെന്തെന്നും, ആ വകുപ്പിൻെറ ഉദ്ദേശമെന്തെന്നും വിശദമാക്കിപ്പറയുന്നതോൎത്താൽ, രാജ്യഭരണത്തിലെ പുതിയ പരിഷ്കൃതവ്യവസ്ഥകളെപ്പോലും ശരിയായി ഗ്രഹിച്ചിരിക്കുന്ന അദ്ദേഹത്തിന്, നാട്ടിൽ പഴമ പരിചയപ്പെട്ടിട്ടുള്ള തീവണ്ടിയേപ്പാടിനെക്കുറിച്ചും വിദ്യാഭ്യാസവ്യവസ്ഥകളെക്കുറിച്ചും അറിവില്ലെന്നു പറയുന്നതു്, തീരെ അസങ്ഗതം എന്നു ഗ്രഹിക്കാം. ഇങ്ങിനെ ഇനിയും പല അസാംഗത്യങ്ങളും ഈ അങ്കത്തിൽ കാണുന്നുണ്ട്. ഒരു നമ്പൂരിപ്പാടിനെ രംഗത്തിൽ പ്രവേശിപ്പിച്ചു്, അന്തസ്സാരവിഹീനന്മാരായുള്ളവരെക്കൊണ്ടു് അദ്ദേഹത്തെയും അദ്ദേഹത്തിൻെറ ഭാൎയ്യയെയും മററുള്ളവരെയും അധിക്ഷേപം ചെയ്യിച്ചു്, ബഹുജനങ്ങളുടെ ദൃഷ്ടിയിൽ അദ്ദേഹത്തെ നിന്ദ്യനാക്കിക്കാണിക്കേണമെന്നേ കവിക്കു് ഉദ്ദേശ്യമുള്ളു എന്നും; ഈ ഉദ്ദേശ്യനിൎവ്വഹണത്തിൽ കവിക്കു നമ്പൂരിപ്പാടിൻെറ സ്വഭാവസ്വരൂപണത്തെ പൂൎവ്വാപരവിരോധംകൂടാതെ സാധിപ്പാൻ വേണ്ടുന്ന സങ്കല്പശക്തി ഇല്ലെന്നും ഈ അങ്കത്താൽ തെളിയുന്നു. ഉച്ചവണ്ടിക്കു് കലേശൻ തിരുമേനി എഴുന്നള്ളുമെന്നു പ്രതീക്ഷിച്ചുംകൊണ്ടു് പുലച്ചുശ്ശേ സ്റ്റേഷനിൽ വന്നിരിക്കുന്ന കൃഷ്ണമേനോൻ, ഉച്ചവണ്ടി വന്നശേഷവും, കലേശനെക്കുറിച്ചു പൃച്ഛണത്തിൽകൂടിയും നമ്പൂരിപ്പാടുമായി സംഭാഷണം ചെയ്തുകൊണ്ടിരുന്നിട്ടുപോലും, ആ വണ്ടിക്കു് കലേശാഗമനം ഉണ്ടായോ, ഇല്ലയോ എന്നു് ഒരക്ഷരവും പറയാതെ പിരിഞ്ഞുപോവുന്നതു്, മനുഷ്യസ്വഭാവത്തിന്നു യോജിക്കുന്നതല്ല, നിശ്ചയം.

മൂന്നാമങ്കത്തിൽ, അക്രമികളായ കാൎന്നോരും കൂട്ടരും, ഉത്തമപാത്രങ്ങളുടെ മട്ടിൽ, അലങ്കാരങ്ങൾ പ്രയോഗിച്ചു് സംസ്കൃതബാഹുലമായ ഭാഷയിലാണു് സംഭാഷണംചെയ്യുന്നതു്. ഈ അസ്വാഭാവികതയോ ഇരിക്കട്ടെ. കാൎന്നോരു് സംഭാഷണമദ്ധ്യേ പൊളിപ്പുറമ്പനൊടു ചോദിക്കുന്നു:– “നമ്മുടെ ഭാൎയ്യയെ പൊളിപ്പുറമ്പൻ കണ്ടിട്ടില്ലെ?”—എന്നു്. ഇതിന്നു, “കുറുട്ടുംതരെ അജ്ഞൊന്നു

കാളിയമ്മയല്ലേ? ....... ഒത്ത നടുവിലുള്ള പല്ലു പറിഞ്ഞുപോയെ
ങ്കിലും .......മഹാലക്ഷ്മിതന്നെ”—എന്ന മറുപടി, ലോകസ്വഭാ
വത്തിന്ന് അനുസരിക്കുന്നില്ല. അക്രമികളുടെയും അനാചാരക്കാ
രുടെയും ഇടയിലും, പരിചയക്കാർ തമ്മിൽ ഭാര്യാജനത്തെക്കുറി
ച്ച് ഇങ്ങിനെ സംസാരിക്കുക മര്യാദയല്ല. ഇത്രമാത്രമോ? ആ
കാളിയമ്മ കാർന്നോരെ തേടി തെരുവീഥിയിൽ വരുന്ന സന്ദർഭത്തി
ൽ, കാർന്നോരോടു പൊളിപ്പറമ്പൻ ആ സ്ത്രീയെപ്പററി പറയുന്ന

“മച്ചിത്തംകവരാൻവരച്ചുകുറിയും .....”

ഇത്യാദിവാക്കുകൾ, പ്രകൃത്യാതന്നെ സ്ത്രീവിഷയസ്പൃഹയോടുകൂടിയ
മനുഷ്യവർഗ്ഗത്തിന്റെ ഏതൊരു സമുദായത്തിലും സംഭാവ്യമല്ല. അ
തും പോകട്ടെ. കാർന്നോർ മുതലായവർ ജേലിൽനിന്നു ചാടിപ്പോ
യ അക്രമികളാണെങ്കിൽ, അവർ പച്ചപ്പകലിൽ “പരസ്യവീ
ഥി”കളിൽ നിർബാധമായും നിർഭയമായും സഞ്ചരിക്കുകയും സം
ഘംകൂടി വർത്തമാനം പറകയും ചെയ്യുമെന്നു വിചാരിപ്പാൻ, കുററ
ക്കാരെ സംബന്ധിച്ചുള്ള മനശ്ശാസ്ത്രം അനുവദിക്കുന്നില്ല. അതി
ലും വിശേഷിച്ച്, അവർ തങ്ങളെ ശിക്ഷിപ്പാൻ അധികാരമുള്ള ഒ
രു സർക്കാരുദ്യോഗസ്ഥന്റെ—കുന്നലക്കോന്റെ— ഇരിപ്പിടത്തിന്നു
സമീപത്തുനിന്ന്, അങ്ങിനെ സ്വൈരസല്ലാപം ചെയ്യുന്നതു് തീ
രെ അസംഗതമായിരിക്കുന്നു. അതുമിരിക്കട്ടെ. കുന്നലക്കോൻ,
ശിപായിയെക്കൊണ്ടു പിടിപ്പിച്ചു മുമ്പിൽ വരുത്തിയ ജേല്ചാടി
അക്രമികളോട്, “ആകട്ടെ, ആചാര്യസ്വാമികളുടെ മനീഷാ
പഞ്ചകം നിങ്ങൾ വായിച്ചിട്ടുണ്ടോ?”—എന്നു വേദാന്തകഥാ
പ്രസംഗം ചെയ്യുന്നതു് ഒരു പുതുമതന്നെയാണ്. അവിടെ
നില്ക്കുന്നവർ അക്രമികളും പഠിപ്പില്ലാത്തവരുമാണെന്നു കുന്നല
ക്കോന്ന് അറിവുണ്ട്. അവർ മററുള്ളവക അറിവുകൾ നേടിയതിന്നു
ശേഷമല്ലേ, മനീഷാപഞ്ചകം വായിപ്പാൻ സാങ്ഗത്യമോ ഔചി
ത്യമോ ഉണ്ടാവുക? ഈനിലയിൽ അവരോടു മനീഷാപഞ്ച
ക കഥാപ്രസംഗം ചെയ്യുന്ന കുന്നലക്കോൻ ലോകസ്വഭാവ
ത്തെ അനുസരിക്കുന്നുണ്ടെന്നു പറവാൻ മാർഗ്ഗമില്ല. ആ ചോദ്യ
ത്തിന്ന്, പുലയനായ കൊച്ചുവേലു, വലിയ കേറിച്ചെന്ന് ഉത്തരം

പറയുന്നതും സ്വാഭാവികമല്ല; അവർ ആ പഞ്ചകത്തെ കുമ്മിയാക്കിപ്പാടുന്നതു് അതിലുമധികം അസ്വാഭാവികവും, കവിയുടെ പണ്ഡിതമാനിതയ്ക്കു് ഒരു ലക്ഷ്യമായിരിക്കുന്നതൊഴികെ, ഒരു പ്രകാരത്തിലും സന്ദൎഭത്തിന് ഉചിതമല്ലാത്തതും ആകുന്നു. മനീഷാപഞ്ചകം കുമ്മിയിൽ, ഇന്ത്യാചക്രവൎത്തിയുടെയും കൊച്ചിതമ്പുരാൻ തിരുമനസ്സിലെയും ഭരണചരിതങ്ങളെ പ്രസംഗിക്കുന്നതിന്റെ അനൌചിത്യത്തെപ്പററി ഇവിടെ വിശേഷിച്ചു പറയേണ്ടുന്ന ആവശ്യമില്ല. കാൎന്നോരുടെയും കൂട്ടരുടെയും അടികലശൽക്കുററത്തിന് അവരെ മുറപ്രകാരം വിചാരണചെയ്യാതെ ശിക്ഷിക്കുന്നതു രാജ്യനിയമങ്ങൾക്കു യോജിക്കുന്നില്ലെന്നു മുമ്പു പറഞ്ഞുവല്ലൊ. കൊച്ചിരാജ്യത്തു നീതിനിയമവ്യവസ്ഥ അങ്ങിനെയല്ലാത്ത സ്ഥിതിക്കു് ആ വൎണ്ണന തീരെ അവാസ്തവമാകുന്നു. വിശേഷിച്ചും, കൊച്ചിയിൽനിന്നു് ഒരു കുററക്കാരനെ ആണ്ടമാൻ ദ്വീപിലെക്കു നാടുകടത്തുവാൻ നിയമം പരികല്പിക്കുന്നില്ല. പക്ഷെ, അനാചാരാദികളുടെ ഉന്മൂലനം ഭാവികാലത്തെ സംഭവങ്ങളായി സംഭാവനം ചെയ്തിരിക്കയാണെന്നും; ഇപ്പൊഴത്തെ നിയമങ്ങൾ ആ സംഗതിയെ ബാധിക്കയില്ലെന്നും സമാധാനം പറയുന്നതാണെങ്കിൽ, വിചാരണചെയ്യാതെ ശിക്ഷ കല്പിക്കാനും, തന്റെ അതിൎത്തിയിൽ ഉൾപ്പെട്ടതല്ലാത്ത ആണ്ടമാനിലെക്കു നാടുകടത്തുവാനും കൊച്ചിക്കു സ്വേച്ഛാധികാരം ലഭിക്കും എന്നു പ്രതീക്ഷിക്കുന്നതിന് ഭാരതസാമ്രാജ്യത്തിന്റെ ഇപ്പോഴത്തെ നിലനോക്കിയാൽ, അവകാശമേയില്ല എന്നു് ആക്ഷേപം ചെയ്യേണ്ടതായുമിരിക്കുന്നു.

'ബാലാകലേശം' ഇങ്ങിനെ ലോകസ്വഭാവത്തിനും വാസ്തവത്തിനും വിരുദ്ധമായ വൎണ്ണനകൾ കലൎന്നതായിരുന്നാലും, കേവലം ഒരു കാവ്യമെന്ന നിലയിൽ സ്വീകരിക്കപ്പെടുവാൻ തക്കവണ്ണം, കാവ്യസാമാന്യമായ ഗുണദോഷങ്ങളുടെ ഏററത്തുക്കം എങ്ങിനെയെന്നു നോക്കാം. ആകെ ഒന്നു 'പൃഷ്ഠ'ങ്ങൾ ഉള്ളതിൽ അയ്മ്പതിലധികം പദ്യങ്ങളും ശേഷം ഗദ്യങ്ങളുമാണ് അടക്കിയിരിക്കുന്നതു്. ഇവയിൽ ഒരു 'പൃഷ്ഠ'മെങ്കിലും ദോഷരഹിതമായി കണ്ടിട്ടില്ലെന്നു പറയാതെ കഴികയില്ല. ഗുണങ്ങളും ഇല്ലെന്നു പറയുന്നില്ല.

ശ്ലേഷം, സമാസോക്തി മുതലായ അലങ്കാരങ്ങൾ പലേ പദ്യങ്ങളിൽക്കൂടിയും, പ്രയോഗിച്ചു കാണുന്നുണ്ട്. ശബ്ദഭംഗിയും ദീക്ഷിച്ചിട്ടുണ്ട്. എന്നാൽ, പദ്യങ്ങൾ ചൊല്ലികേൾക്കുമ്പോൾ മധുരമായി തോന്നുമെന്നിരുന്നാലും, ചില പദസമൂഹങ്ങൾക്ക് അൎത്ഥചമൽക്കാരം ഉണ്ടെന്നിരുന്നാലും, ആകെക്കൂടിനോക്കിയാൽ, പദ്യങ്ങൾ എന്നല്ല ഗദ്യങ്ങളും പദാൎത്ഥദോഷദൂഷിതങ്ങളാണെന്നു പറഞ്ഞേ കഴിയൂ. വളരെ പ്രകടമായ ദൂഷ്യഭാഗങ്ങൾ ചിലതു മാത്രം ഇവിടെ എടുത്തുകാണിക്കാം.

൧-ാം പുറത്ത്, ൧-ാം പദ്യത്തിൽ "സാമാദിസ്ഫൂൎത്ത വിശ്വംഭരത", അവാചകം; "സദ്ധാമാലങ്കാര"ത്തിൽ 'സൽ', നിരൎത്ഥം; ൨-ാം പദ്യത്തിൽ, "കുവലയാധീശശീൎഷൻ", അപ്രകൃതത്തിൽ അനുചിതാൎത്ഥം.

൨-ാം പുറത്ത്, "ആൎയ്യേ! ഇങ്ങോട്ടുവരാം"- എന്ന വാക്യത്തിൽ, അനുജ്ഞായകപ്രകാരമായ ക്രിയാപ്രയോഗം അനുചിതം. ൩-ാം പദ്യത്തിൽ, "തണ്ടാരമ്പപ്രതാപക്കൊടിയുടെ വിജയസ്ഥൂണമെ", സന്ദിഗ്ദ്ധാൎത്ഥം; ഈ രൂപകം പരസ്പരം ചേൎച്ചയില്ലാത്ത ഘടകങ്ങളെ ചേൎത്തുണ്ടാക്കിയതുമാകുന്നു. "ഇണങ്ങും" അവാചകം. "പൊയ്കയ്ക്കിണങ്ങും ബുധകമലകുലം"- എന്നുകഴിഞ്ഞ് "സഭികർ" എന്നു മാത്രം ആവൎത്തിച്ചതിൽ അൎത്ഥത്തിന്നു ന്യൂനത. "പോക്കചേ", ഗ്രാമ്യം. ൪-ാം പദ്യത്തിന്റെ പൂൎവ്വാൎദ്ധാന്ത്യത്തിൽ "നിഷ്പക്ഷപാതാശയൻ" അന്യഥാ സിദ്ധമാകയാൽ, അപുഷ്ടം.

൩-ാം പുറത്ത്, യോജിച്ചു+ഇതിൽ— എന്നതിനെ 'യോജിച്ചിതിൽ' എന്നു സന്ധിചെയ്തിരിക്കുന്നതു വ്യാകരണവിരുദ്ധം. ൬-ാം പദ്യത്തിൽ, "ചുണ്ടിനുള്ളിൽ പല്ലുകാട്ടുക" അവാചകത്തിലും നേയാൎത്ഥത്തിലും പെടുന്നു; "കൂത്തടിച്ചിടുന്നു", അനുചിതാൎത്ഥം. ൯-ാം ശ്ലോകത്തിൽ, "ഉന്നത്തി", വിരുദ്ധബുദ്ധിപ്രദം; "താമരാധരി", വിസന്ധി; "സാമഭാഷിണി", അവാചകം.

൪-ാം പുറത്ത്, ൧-ാം ശ്ലോകത്തിൽ, "കട, മഹിയിൽ" എന്നെടുത്തു ദുശ്ശ്രുതി; "ഓമൽ" അപുഷ്ടം; "ശീലാസ്യ", ആചാ

ഭാഷയിൽ ആശ്രിതജനം ഉപയോഗിക്കുന്നതല്ലാതെ, പ്രഭുജനം തന്നത്താൻ ഉപയോഗിക്കാറില്ലാത്തതിനാൽ പ്രസിദ്ധിഹതം. “സ്വാമിയുടെ അഭ്യുദയത്തിൽ ശിഷ്യന്മാൎക്കുണ്ടാകുന്ന ആഹ്ലാദം വസന്തോൽഗമത്തിൽ വണ്ടുകൾക്കുണ്ടാകുന്നതിലും അധികം”— എന്ന വാക്യം സാകാംക്ഷം, എന്നു മാത്രമല്ല; സാദൃശ്യത്തെ പൂൎത്തിവരുത്തിയാൽ, ശിഷ്യന്മാർ ധനാപഹാരത്തിനു തരംനോക്കി നില്ക്കുന്നവരെന്നുള്ള അനുചിതാൎത്ഥവും ജനിക്കും.

൭-ാംപുറത്ത്, “കുഞ്ഞാമെൎതളിർമേനിയന്നു മുറിയേററു”... എന്നെടത്ത്, നിഹേതു. ൫-ാംശ്ലോകത്തിലും ൬-ാംശ്ലോകത്തിലും പറയുന്ന കാൎയ്യങ്ങൾക്കു തമ്മിൽ ചേൎച്ചയില്ല. ഈ ശ്ലോകത്തിൽ, “വിതറി” “എന്തി”— ഇവ അവാചകം. പിന്നെ, വൎണ്ണന വാസ്തവികവുമല്ല. ചേല ചുററി, കേശം വിതറി, കുപ്പായമിട്ടു-എന്നു പറയുമ്പോൾ, മുടി കുപ്പായത്തിനുള്ളിലാകുന്നു; കുചത്തിന്മേൽ കേശം വിതറുക സാധാരണയല്ല. മുൻ ശ്ലോകത്തിൽ നായിക കുഞ്ഞാണെന്നും; ഈ ശ്ലോകത്തിൽ അതേ ദശയെപ്പററി വൎണ്ണിക്കുമ്പോൾ യുവതിയാണെന്നും പൂൎവ്വാപരവിരുദ്ധമായ വിധം പറഞ്ഞിരിക്കുന്നു.

൮-ാം പുറത്ത്, ൪-ാംശ്ലോകത്തിൽ, “നേത്താരെൻ കാന്തരെല്ലാം”— എന്നു പറയുന്നെടത്തെ ‘കാന്തർ’, മുൻവാക്യങ്ങളിൽ, ‘സ്വാമികൾ’ എന്നും ‘പിതാക്കൾ’ എന്നും വൎണ്ണിക്കപ്പെട്ടവരാണെന്നു കാണുന്നതും, നായികയുടെ ഭൎത്താവ് കലേശൻ ആണെന്നു പിന്നാലെ വൎണ്ണിക്കുന്നതും തമ്മിൽ യോജിക്കുന്നില്ല; നായികയുടെ ഗുണത്തെ മലിനമാക്കുകയും ചെയ്യുന്നു. ൭-ാം പദ്യത്തിൽ, “ദിനാപാംഗി”, നേയാൎത്ഥം. “വടവക്ത്രപുരി” ആലുവാപ്രദേശമാണെങ്കിൽ, അതു കരപ്പുറത്തിൽ ഉൾപ്പെട്ടമെന്നു തോന്നുന്നില്ല.

൯-ാം പുറത്ത്, ൮-ാം ശ്ലോകത്തിൽ, “കടസ്ഥ കാൽ അപ്പിക്കുക” അപ്രസിദ്ധം. ‘അപ്പിക്കുക’ അവാചകം. ൯-ാം ശ്ലോകത്തിൽ, “താതനെക്കൊണ്ടു പിള്ളൎക്കുള്ള ആധി”— എന്നേടത്തു

ഭ്രഷ്ടമിതി. "ഉള്ളാധി" എന്നതു് ഉള്ളിലെ ആധി എന്നത്ഥമാക്കിയാൽ, 'ഉള്ള' നിഷ്പ്രയോജനമാകകൊണ്ട് അപുഷ്ടം. ഉള്ള+ആധി=ഉള്ളാധി, വിസന്ധി.

൩-ാം പുറത്തു്, "അന്തരകത്തന്മാർ" എന്ന ബാലയുടെ വാക്ക്, അനുചിതാത്ഥം. ക്ഷാമാവിഷ്ടയായിരുന്നപ്പോൾ ശസ്ത്രക്രിയ ചെയ്ക എന്നതു്, വൈദ്യശാസ്ത്രത്തെ സംബന്ധിച്ചേടത്തോളം, അപ്രസിദ്ധം. "ക്ലേശമപ്പിച്ചു", അവാചകം.

൯-ാം പുറത്തു്, "കരവാഹനം കൊണ്ടു ഭവതിയെ 'ധാതുപുഷ്ടി'യുള്ള നല്ലൊരു 'മേദിനി'യാക്കാൻ" — എന്നെടത്തു് അശ്ലീലം. പ്രകൃതത്തിൽ തന്നെയും, കരം ചുമത്തുന്നതുകൊണ്ടു് ഭൂമിക്കു ധാതുപുഷ്ടി ഉണ്ടാവുക അസംഗതമാകുന്നു. ധാതുപുഷ്ടി പ്രകൃത്യാ ഉണ്ടാവുന്നതും, കരാദാനം രാജ്യനിയമപ്രകാരം ചെയ്യുന്നതുമാകുന്നവല്ലോ. ൯-ാം ശ്ലോകം വിരുദ്ധബുദ്ധിപ്രദം; സ്തുതിക്കു പകരം, നിന്ദാത്ഥം വ്യഞ്ജിക്കുന്നു.

൧൦-ാം പുറത്തു്, മഴവില്ലിനെ വാളാക്കി രൂപണം ചെയ്തതു് അസ്വാരസ്യമുളവാക്കുന്നു.

൧൧-ാം പുറത്തു്, ൧൨-ാം ശ്ലോകത്തിൽ, "പതിയുടെ രഥവാജിശേഫയുഗ്മം" എന്നതിലെ ശേഫപദം കുളമ്പ് എന്ന അത്ഥം ഉദ്ദേശിച്ചു പ്രയോഗിച്ചതാണെങ്കിൽ, അബദ്ധം. 'ശഫം' ആണ് കുളമ്പ്. 'ശേഫം' അശ്ലീലാത്ഥകമായ പദമാകുന്നു; അതിനാൽ അശ്ലീലദോഷസ്പൃഷ്ടം. ൧൩-ാം ശ്ലോകത്തിൽ, ഉല്ലസിക്കുന്ന+ഉടൽ'—എന്നതിനെ 'ഉല്ലസിക്കുന്നുടൽ' എന്നു സന്ധിചെയ്തതു് അത്ഥവിരോധകം. അത്ഥത്തിനു അവിരോധത്തോടുകൂടിയാണ് — (വിരോധമില്ലാതെയാണ്) — പേരെച്ചം ലോപിക്കുമാറുള്ളതു്, എന്നു വ്യാകരണവിധി. അതേ പദ്യത്തിൽ, ബാലയുടെ മനോധമ്മമാകുന്നകല്യാണി കൊങ്കത്തടത്തിൽ ചാത്തുന്ന തങ്കപ്പതക്കത്തിലെ തിരുമണിയാണു കലേശൻ, എന്ന വണ്ണനകൊണ്ടു്, പതക്കമേതാണെന്ന ജിജ്ഞാസ വരുന്നു. നായികാഗ്രഹണത്തിനു വിരോധമായ അത്ഥവും ദ്യോതിക്കുന്നു.

൧൨-ാം പുറത്ത്, കലേശന്റെ ആഗമനത്തെ അറിഞ്ഞിട്ടുംകൂടി, ബാല, ഭർത്താവിനെ എതിരേല്പാൻ പോവാതെ കിടക്കുന്നതു സ്ത്രീധർമ്മവിരുദ്ധമാകുന്നു.

൧൪-ാം പുറത്ത് "ആചാര്യന്റെ സ്ഥാനം ദിവാകരൻ എന്ന നവീനകാര്യദർശിയാൽ അലങ്കരിക്കപ്പെട്ടന്നോ?"— എന്ന വാക്യത്തിൽ, മുമ്പു വൈദ്യനായി വർണ്ണിക്കപ്പെട്ട ആചാര്യന്നു പകരം തൽസ്ഥാനത്തു വരുന്ന ആൾ കാര്യദർശി ആണെന്നു വർണ്ണിക്കുന്നതു് അസംബന്ധമായിരിക്കുന്നു.

൧൫-ാം പുറത്ത്, "ധർമ്മക്ഷമാതൽ പാന്മാരുടെ ചരമഗതി" യിൽ അമംഗളം തോന്നുന്നതിനാൽ അശ്ലീലദോഷം. ൨൦-ാം പദ്യത്തിൽ, "കാമൽ" നിരർത്ഥം. ആ ഭാഗത്തുള്ള "ന്യായാസനം" തുടങ്ങിയ പ്രസംഗമെല്ലാം പ്രകൃതത്തിൽ യോജിക്കാതെയും, അപ്രകൃതമാക്കിക്കൊണ്ടും പ്രയോഗിക്കപ്പെട്ടവയാകുന്നു.

൧൬-ാം പുറത്ത്, ൨൭-ാം ശ്ലോകത്തിൽ, "കേരത്തരു" എന്ന ഭിത്വസന്ധി വ്യാകരണവിരുദ്ധം. അതേ പദ്യത്തിൽ, 'ജളൻ' അനുചിതാർത്ഥം; ജളത്വം ഉള്ളവൻ നാണിക്കാറില്ലല്ലൊ.

൧൮-ാം പുറത്ത്, 'രാമണീയകത്വം' വ്യാകരണവിരുദ്ധം. ൨൬-ാം ശ്ലോകം അശ്ലീലദുഷ്ടം. വിശേഷിച്ചും, ഉത്തമപാത്രമായ കൃഷ്ണമേനോൻ പ്രഭാതത്തെ സംഭോഗശൃംഗാരത്തിൽ വർണ്ണനം ചെയ്യുന്നതു് ആ കഥാപാത്രത്തിന്റെ ഗുണത്തിന്നു ഹാനികരമാകുന്നു.

൨൨-ാം പുറത്ത്, 'അടിയൻ ഒന്നു നനഞ്ഞിട്ടു വിടകൊള്ളാം..' ഇത്യാദി പ്രസംഗം അശ്ലീലം.

൨൬-ാം പുറത്തുള്ള ൨൯-ാം ശ്ലോകവും അശ്ലീലദുഷ്ടം. 'ഹിരണ്യബ്രാഹ്മണർ' അപുഷ്ടം.

൩൧-ാം പുറത്തു, "ബാലയുടെ തലസ്ഥാനത്തു കുളിർമ പിടിപ്പിക്കുവാൻ വേണ്ടി ശുദ്ധജലാനയനയന്ത്രം പ്രതിഷ്ഠിക്കുക"—എന്നതിന്നു പ്രകൃതത്തിൽ പ്രസക്തിയില്ല; അപ്രകൃതത്തിലേ അർത്ഥയോജനയുള്ളൂ. മനുഷ്യരുടെ തലയിൽ ജലയന്ത്രം പ്രതിഷ്ഠിക്കുന്നതു്

ഒരു പുത്തൻതന്നെയാകുന്നു.

൩൯-ാം പുറം തുടങ്ങി, അനാചാരത്തിലെ കാരണോരുടേയും മററും സംഭാഷണത്തിൽ തന്മയത്വം ഇല്ല. ൩൬-ലെ ൩൯-ാം പദ്യത്തിൽ, "അനാവൃഷ്ടിയാംദൃഷ്ടി"യിൽ വർണ്ണ്യാവർണ്ണ്യങ്ങൾക്കു തമ്മിൽ വച്ചുമാററം നിമിത്തം രൂപകാലങ്കാരം ദുഷ്ടമായിരിക്കുന്നു.

൪൯-ാം പുറത്ത്, ൪൦-ം ൪൨-ം പദ്യങ്ങൾ അശ്ലീലദുഷ്ടം.

കാവ്യസാമാന്യമായ ദോഷങ്ങൾ ഇനിയും എത്രയോ ഏറെ ഇതിലുണ്ട്. അവയൊക്കെ എടുത്തു കാണിച്ച് ഇപ്പോൾതന്നെ ദീൎഘമായിപ്പോയിരിക്കുന്ന ഈ ഉപന്യാസത്തെ അധികം നീട്ടുവാൻ വിചാരിക്കുന്നില്ല. ഗുണങ്ങളെക്കാട്ടിൽ എത്രയോ വളരെ ദോഷങ്ങൾ ഈ കൃതിയിൽ ഉണ്ടെന്നു മാത്രം ചുരുക്കിപ്പറയുന്നു. ആകയാൽ, ഈ കൃതി കാവ്യത്വത്തിലും ന്യൂനമായും, അതുകൊണ്ടു തന്നെ ഉത്തമകൃതികളുടെ കൂട്ടത്തിൽ സ്വീകരിക്കപ്പെടുവാൻ യോഗ്യതയില്ലാത്തതായുമിരിക്കുന്നു എന്നു ഞാൻ അഭിപ്രായപ്പെടുന്നു.

ഇനി, ഈ കൃതി, നിൎദ്ദിഷ്ടമായ കാവ്യോദ്ദേശത്തെ സാധിക്കുന്നുവോ എന്നാണാലോചിപ്പാനുള്ളത്. കാവ്യത്തിൻെറ ഒരു ഉദ്ദേശം സഹൃദയന്മാരുടെ ഹൃദയത്തിൽ രസം ജനിപ്പിക്കുകയാണല്ലൊ. ഇതിലെ പാത്രസൃഷ്ടിയിലും ഗദ്യപദ്യരചനയിലും വൎണ്ണനകളിലും മററും നീരസത്തിനു ഹേതുവായി പലതുമുണ്ടെന്നു മുമ്പു പറഞ്ഞിട്ടുണ്ട്. വിശേഷിച്ചും, വലിയ തമ്പുരാൻ തിരുമനസ്സിലെ ഭരണമാഹാത്മ്യത്തെ കീൎത്തിക്കേണമെന്നുള്ള നിൎദ്ദിഷ്ടമായ ഉദ്ദേശത്തിനു വിരുദ്ധമായ വിധത്തിലാണ് ഇതിലെ വൎണ്ണനകൾ പലതും, എന്ന വസ്തുതയും മറന്നുകളയാവുന്നതല്ല.

ഈ കൃതിക്ക്, മാന്യന്മാരായ ചില വിദ്വജ്ജനങ്ങളിൽനിന്ന് പ്രശംസ ലഭിച്ചിട്ടുണ്ടെന്ന ഒരു അനുകൂലവാദം ചെയ്യാനുണ്ടെന്നു സമ്മതിക്കാം. എന്നാൽ, ആ വക പ്രശംസകൾ 'കൊച്ചിസാഹിത്യസമാജ'ത്തിൻെറ ആവശ്യത്തിന്നായി ചെയ്തിട്ടുള്ള വയല്ലെന്നും, കേവലം ഔപചാരികമാണെന്നും ഓൎത്താൽ, അവയെ ഈ വിചാരണയിൽ സ്വീകാൎയ്യമായി ഗണിച്ചുകൂടുന്നതല്ല.

ആകെക്കൂടി നോക്കുമ്പോൾ, ദോഷങ്ങൾ എണ്ണത്തിലും വണ്ണത്തിലും ഏറിയിരിക്കയാൽ, 'ബാലാകലേശം' 'കൊച്ചി സാഹിത്യസമാജം' വകയായി അംഗീകരിക്കപ്പെടുവാൻ യോഗ്യതയുള്ളതല്ല എന്നു തെളിയുന്നതുകൊണ്ട്, ഈ കൃതിയെ ത്യാജ്യകോടിയിൽ ചേൎക്കേണ്ടതാകുന്നു എന്നു ഞാൻ അഭിപ്രായപ്പെടുന്നു.

കെ. രാമകൃഷ്ണപിള്ള.

---

# III

## 'ബാലാകലേശം'— പ്രത്യാഖ്യാനം.

---

('മംഗളോദയം'—വാല്യം ൧. ലക്കം ൪- ൧൦൮൩, വൃശ്ചികം.)

* * * * * * * * *

ഇതേവരെ വ്യാഴദശയിൽ വളൎന്നുവന്ന ഈ പുസ്തകശിശുവിന്, ഏകദേശം ഈ കാലത്ത്, ഒരു ശനിദശ തുടങ്ങി. സൂൎയ്യാചന്ദ്രമസ്സുകൾക്കുംകൂടി ഗ്രഹണബാധയുണ്ടാകുന്ന സ്ഥിതിക്ക്, എന്റെ കൃതിക്കു ശനിപ്പിഴ വന്നുപോയതിൽ അത്ഭുതപ്പെടുന്നില്ല. ഗ്രഹപ്പിഴയുടെ തുടക്കത്തിലായിരിക്കേണം പുസ്തകശിശു സാഹിത്യസമാജത്തിന്റെ അനുവാദം കൂടാതെ, എങ്കിലും തക്ക സമാധാനത്തോടുകൂടി, അതിന്റെ പേർ തലക്കെട്ടിൽ ധരിച്ചുംകൊണ്ടു നടന്നത്. കാലക്കേടാണെന്നു കണ്ടാൽ,

"ഹേ'രാമകൃഷ്ണ'വിബുധസ്തുതനാ'മനന്ത
നാരായണാ'കനിയു'കീശ്വര'കേശവാ'നീ
നേരാംനിണക്കുവഴിവാടൊരുപാട്ടുദോഷം
തീരാൻയശോദയുടെ'കുഞ്ഞു' കനിഞ്ഞിടേണം."

എന്നോ മറ്റോ അപന്നിവാരണസ്തോത്രങ്ങൾ ചൊല്ലുവാനും കുട്ടിക്ക് അറിവില്ലല്ലോ. ഇക്കൂട്ടത്തിൽ ഈശ്വരനെ വിളിച്ചു കരത്തില്ലു കാൎയ്യമില്ല. ഈശ്വരൻ കൃതകൃത്യനാണ്. ഈ പുസ്തകശിശുവി

നു സാഹിത്യസമാജനാമധാരണത്തിനു മുമ്പ് ഈശ്വരകടാക്ഷം വേണ്ടപോലെ ഉണ്ടായിട്ടുമുണ്ട്.

ബാലാകലേശത്തിൽ സമാജനാമധേയം ഒരു തെററടവിൽ വന്നുപോയതല്ലാതെ, അതിൽ ആരുംതന്നെ ഒന്നും കല്പിച്ചുകൂട്ടി ചെയ്തിട്ടില്ല. അതിനാവശ്യവുമില്ല. കാരണം, സാഹിത്യസമാജത്തിൻെറ മുദ്രയോടുകൂടി നടന്നാലും ഇതിനു സ്വതസ്സിദ്ധങ്ങളായ ഗുണദോഷങ്ങൾക്കു കൂടുതൽകുറവു വരുമെന്നുതോന്നുന്നില്ല. പിന്നെ, അതുകൊണ്ടു വല്ല അഭിമാനവും ഉണ്ടെങ്കിൽ, അതിൽ സമാജവും ഒരു ഭാഗഭാക്കാകുമെന്നാണ് എൻെറ താഴ്മയായ അഭിപ്രായം. എങ്കിലും, ഈ കാൎയ്യത്തിൽ ബാലാകലേശത്തോടു എനിക്കും അല്പം നീരസമുണ്ട്. പുത്രൻചെയ്ത കുററത്തിന് അച്ഛനെയും പഴിപറയുമല്ലൊ എന്നുള്ളതാണ് രഹസ്യബീജം. 'ഉണ്ണിക്കിടാങ്ങൾ പിഴച്ചുകാൽവെക്കിലും കണ്ണിന്നു'- തൃക്കണ്ണിന്നു എന്നു പറയട്ടെ- കൌതുകത്തെ വഹിച്ചിരുന്ന പിതാവ് — തമിഴിൽ 'അപ്പാ'- ഈ ലോകത്തിലെ ചില വിബുധാഭിമാനികളുടെ,

'ലാളനാൽ ബഹവോ ദോഷാ
സ്താഡനാൽ ബഹവോ ഗുണാഃ
തസ്മാൽ പുത്രഞ്ച ശിഷ്യഞ്ച
താഡയേന്നതു ലാളയേൽ.'

എന്നുള്ള പ്രമാണത്തെ അനുസരിക്കേണ്ടി വന്നുപോയി.

ബാലാകലേശത്തിൽ സമാജനാമധേയം വന്നുപോയതിൻെറയും തന്മൂലം ഒരു ദോഷനിരൂപണം ഉണ്ടായതിൻെറയും രഹസ്യങ്ങൾ തല്ക്കാലം രഹസ്യങ്ങളായിത്തന്നെ ഇരിക്കട്ടെ.

കവിസാൎവ്വഭൌമന്മാരായ തമ്പുരാക്കന്മാരുടേയും സാഹിത്യരസികന്മാരായ മേനോന്മാരുടേയും അനുഗ്രഹമാകുന്ന കാററിൽകൂടി സാഹിത്യനഭോമണ്ഡലത്തിലേക്കു ഉയൎന്നിരുന്ന എൻെറ പുസ്തകപട്ടത്തിൻെറ കെട്ടിനേയും മട്ടിനേയും കുറിച്ചു കാണികൾക്കു അഭിപ്രായം പറയാമെന്നല്ലാതെ, അതിൻെറ നേരെ കല്ലെറിയുവാൻ ഒരു പിള്ളക്കുപോലും ആവശ്യമുണ്ടായിരുന്നില്ല. ലോകം ഭിന്നരുചിയാ

യിരിക്കുന്ന സ്ഥിതിക്കു അഭിപ്രായങ്ങളും ഭിന്നങ്ങളാകട്ടെ; മലയാളികൾ പ്രകൃതപുസ്തകത്തെ തള്ളട്ടെ, അല്ലെങ്കിൽ കൊള്ളട്ടെ; അതിൽ ഒന്നും എനിക്കു കുറ്റവും കുലുക്കവുമില്ല. എന്നാൽ, എന്റെ ഉദ്ദേശത്തിനു വിപരീതമായി പ്രസിദ്ധീകരിച്ചിരിക്കുന്ന ചില ലേഖനങ്ങളെപ്പറ്റി എനിക്കു ഒന്നുരണ്ടു വാക്കു പറയാതെ നിവൃത്തിയില്ല. * * * *

ദോഷനിരൂപണങ്ങളിൽ മുഴുപ്പും തഴപ്പും ഉള്ളതു കെ. രാമകൃഷ്ണപിള്ള അവർകൾ മംഗളോദയത്തിന്റെ ഇക്കഴിഞ്ഞ മീനം ലക്കത്തിൽ എഴുതിയിരിക്കുന്ന 'ബാലാകലേശം' എന്ന ലേഖനത്തിന്നാണ്. ആ ലേഖനം പുറത്തായപ്പോൾ, അതിനെപ്പറ്റി വല്ലതും രണ്ടു വാക്കു പറയുവാൻ ബാദ്ധ്യതപ്പെട്ടവർ ഉണ്ടായിരുന്നു. അവരോ, മൌനാവലംബികളായിരുന്നതേയുള്ളു. തൂഷ്ണീംഭാവം കൊണ്ട് അവരുടെ യോഗ്യതകൾക്കു ഹാനിവന്നിട്ടുണ്ടെന്നു ഞാൻ പറയുന്നില്ല; 'നമൌനേനന്യൂനോ ഭവതി ഗുണഭാജാം ഗുണഗണഃ', (ഗുണവാന്മാരുടെ ഗുണങ്ങൾ മൌനംകൊണ്ടു കുറഞ്ഞുപോകുന്നില്ല) എന്നുണ്ടല്ലൊ. എനിക്കോ, ഈ ഘട്ടത്തിലും രാമകൃഷ്ണപിള്ള അവർകളെ എതിർക്കുവാൻ തക്കതായ കാരണം നേരിട്ടിട്ടില്ല. അദ്ദേഹം സാഹിത്യസമാജത്തിന്റെ നവീനസൃഷ്ടിയായ മറ്റൊരു സമാജത്തിന്റെ താൽക്കാലികസാമാജികൻ എന്ന നിലയിൽ ബാലാകലേശത്തെ നിരൂപണം ചെയ്കയും സ്വതന്ത്രനിലയിൽ നിരൂപണത്തെ പ്രസിദ്ധപ്പെടുത്തുകയും ചെയ്തു എന്നല്ലാതെ മറ്റൊന്നും വിചാരിച്ചുകൂട. പക്ഷെ, ഉറപ്പും ചൊറുക്കും ഉള്ള ആ നിരൂപകന്റെ വിധി അങ്ങ്സിങ്ങ് ചക്രവർത്തിയുടെ വിധിയെക്കൂടി അതിശയിച്ചിട്ടുണ്ടെന്ന് ആ ലേഖനം വായിച്ചവർക്കൊക്കെ മനസ്സിലായിരിക്കേണം. പ്രകൃത്യാ വാചാലന്മാരായവർക്കു കല്പകവൃക്ഷത്തെ കുറുകപ്പുല്ലും കാമധേനുവിനെ കഴുതയും ആക്കിപ്പറയുവാൻ കഴിയുമല്ലൊ. പിള്ള അവർകൾക്കും വാഗ്ജാലംകൊണ്ടു സാധിക്കാത്തതൊന്നും ഇല്ലെന്നു ഞാൻ സമ്മതിക്കുന്നു. അത്രയും മഹത്തരനായ അദ്ദേഹം സാധുവായ എന്റെ പുസ്തകത്തിന്ന് അതിരു കടന്നിട്ടുള്ള ഒരു നിരൂപണം ചെയ്തതിൽ ഞാൻ അത്ഭുതപ്പെടുന്നു. അല്ലെങ്കിൽ എന്തിന്? നിരൂപണം വ്യ

യിച്ചുവരുന്തോറും അദ്ദേഹത്തിന് എന്തോ വലിയ സിദ്ധാന്തം ഉള്ളതുപോലെ തോന്നിപ്പോകുന്നു. പിള്ള അവർകളുടെ സ്വന്തം അഭിപ്രായങ്ങൾ തുടങ്ങുന്നത് ആറു ചോദ്യങ്ങളോടുകൂടിയാണ്. ഒന്നാമത്തെ ചോദ്യം 'ഈ കൃതിക്കു നാടകം എന്ന അഭിധാനം ലഭിപ്പാൻ അർഹതയുണ്ടോ?' എന്നാണ്. ഈ ചോദ്യത്തെ മറെറാരിടത്തും കൂടി ആവർത്തിച്ച് സംസ്കൃതനാടകശാസ്ത്രപ്രകാരം ബാലാകലേശത്തെ നാടകമായി ഗണിപ്പാൻ പാടുള്ളതല്ലെന്നു വിധിക്കുന്നു. വിധിയിൽ 'നാടകലക്ഷണസംബന്ധമായ ചില സംഗതിക'ളെ അദ്ദേഹം ആലോചിക്കുന്നു. ഈ ആലോചനയുടെ ഫലമായിട്ട്, 'ബാലാകലേശം രസാശ്രയമായ ഒരു ദൃശ്യകാവ്യംതന്നെയോ, ഇതിനു വസ്തു ഉണ്ടോ, ബീജ, ബിന്ദു, പതാകാ, പ്രകരീകാര്യങ്ങൾ ഒത്തിട്ടുണ്ടോ?' എന്നു തുടങ്ങി നാടകലക്ഷണസംജ്ഞാർത്ഥകങ്ങളായ ചില ചോദ്യങ്ങളെക്കൊണ്ട് മംഗളോദയത്തിൻെറ ഒരു ഭാഗം നിറച്ചതിനുശേഷം, കുറച്ചുനിന്നു ദീർഘശ്വാസം വിട്ട് ആശ്വസിക്കുന്നപോലെ തോന്നുന്നു. നാടകപ്രമാണങ്ങളിൽ നോക്കി, ലക്ഷണങ്ങളെ പകർത്തുകയാണെങ്കിൽ, അതുകൊണ്ടുതന്നെ വലിയൊരു പുസ്തകം ഉണ്ടാക്കാം എന്നു ധരിച്ചിട്ടില്ലാത്ത സാധുജനങ്ങൾ ആ ഘട്ടം നോക്കി അത്ഭുതപ്പെടട്ടെ. ഇൻഡ്യയിലെ കവി സാർവ്വഭൌമനായ സാക്ഷാൽ കാളിദാസരുടെ പ്രധാനകൃതിയായ ശാകുന്തളത്തെ നേരെവെച്ചുകൊണ്ട് അതിനു നാടകലക്ഷണം മുഴുവനും ഇല്ലെന്നു പറയാം. അതിൽ നാടക ലക്ഷണം മുഴുവനും ഉണ്ടെന്നു പറയുവാൻ ആരെക്കൊണ്ടും സാധിക്കുന്നതും അല്ല. ആ സ്ഥിതിക്കു ബാലാകലേശത്തിൻെറ വൈലക്ഷണ്യത്തെപ്പററി അത്രയൊക്കെ ഘോഷിച്ചത് ലേഖകൻെറ അവസ്ഥക്കു മതിയായില്ല.

രാജ്യഭാരം വിഷയീകരിച്ചു മൂന്നങ്കത്തിൽ, സൌകര്യംപോലെ രണ്ടുമൂന്നു ദിവസംകൊണ്ടു, എഴുതിയിരിക്കുന്ന ബാലാകലേശത്തിൽ നാടകലക്ഷണങ്ങൾ പലതും ഇല്ലെന്നു ഞാൻ ഒരു പ്രസംഗപീഠത്തിലൊ മൈതാനത്തിലൊ മലമുകളിലൊ കയറിനിന്നു രണ്ടു കയ്യും പൊക്കി പരസ്യമായി സമ്മതിക്കാം. സകല നാടകലക്ഷണസങ്കലിതമായ ഒരു മലയാളനാടകത്തെ യഥാവസരം വല്ല മൂലയിൽ ഇ

ആണെങ്കിലും വല്ലവരും നിർദ്ദേശിച്ചുതരാമോ?

കെ. പി. കറുപ്പൻ.

---

# IV

## കൊച്ചി സാഹിത്യസമാജത്തിലേക്ക്.

---

'കൊച്ചി സാഹിത്യസമാജാ'ദ്ധ്യക്ഷൻ അവർകൾക്ക്. 'പ്രഭോ,— 'കൊച്ചിസാഹിത്യസമാജം' വകയായി ഏറ്റെടുത്തു നടത്തിവരുന്നതും, 'സാഹിത്യസമാജ'ത്തിൻെറ ഉദ്ദേശങ്ങളെ സാധിപ്പാൻ ഒരു മാർഗ്ഗമായി നിർദ്ദേശിച്ചിരിക്കുന്നതും ആയുള്ള 'മംഗളോദയം' മാസികപത്രഗ്രന്ഥത്തിൻെറ ൬-ാം വാല്യം ൪-ാം ലക്കത്തിൽ (൧൦൮൯ വൃശ്ചികം) പ്രസിദ്ധീകരിച്ചിരിക്കുന്ന 'ബാലാകലേശം'(കെ. പി. കറുപ്പൻ) എന്ന ഉപന്യാസത്തെപ്പറ്റി, 'സാഹിത്യസമാജ'ത്തിൻെറ ശ്രദ്ധയെ അർഹിക്കുന്നതായ ചില സംഗതികൾ, ഞാൻ ചുവടേ പ്രസ്താവിച്ചുകൊള്ളുന്നു. മേല്പറഞ്ഞ ഉപന്യാസം, കുറെ കാലംമുമ്പു, 'സാഹിത്യസമാജ'ത്തിൻെറ നിശ്ചയപ്രകാരം ഏർപ്പെടുത്തിയ ഒരു പ്രത്യേക കമ്മിററിയിലെ അംഗമെന്ന നിലയിൽ, 'ബാലാകലേശം' എന്ന പുസ്തകത്തെ 'സാഹിത്യസമാജം' വകയായി സ്വീകരിക്കേണമോ എന്നു പര്യാലോചിച്ച് ഞാൻ സമാജം മുമ്പാകെ സമർപ്പിച്ചിരുന്നതും, ൧൦൮൮ മീനത്തിലെ 'മംഗളോദയ'ത്തിൽ പ്രസിദ്ധീകരിച്ചിരുന്നതുമായ നിരൂപണത്തെ വിഷയീകരിക്കുന്നതാകയാൽ, അതിനെപ്പററി പറയുവാൻ എനിക്കു വിശേഷാൽ അവകാശമുണ്ടെന്നു വിചാരിക്കുന്നു. അതിനാൽ ഈ ലേഖനം 'സാഹിത്യസമാജ'ത്തിൻെറ യോഗത്തിൽ പ്രകടിപ്പാനും, ഇതിൽ പറയുന്ന സംഗതികളെ യോഗത്തിൽവച്ച് ആലോചിച്ചു വേണ്ടുന്നതിപ്പു ചെയ്യാനും ഞാൻ അപേക്ഷിക്കുന്നു.

മേല്പടി ഉപന്യാസം, എൻെറ നിരൂപണത്തിൽ പ്രതിപാദിച്ചിട്ടുള്ള സാഹിത്യഗുണദോഷങ്ങളെക്കുറിച്ച് തൽകർത്താവിനു പൂർ

മേ പറയേണ്ടുന്നതായി തോന്നിയ അഭിപ്രായഭേദങ്ങളെ സംഗ്രഹിക്കുന്ന ഒരു പ്രത്യാഖ്യാനമായിരുന്നാൽ, ആ അഭിപ്രായങ്ങളെ ഖണ്ഡിപ്പാനോ, സമ്മതിപ്പാനോ മാത്രമേ, ഞാൻ ഉത്സാഹിക്കുമായിരുന്നുള്ളു; എന്നാൽ, ഉപന്യാസത്തിന്റെ സ്വഭാവം അതല്ലെന്നും; നിരൂപണത്തിൽ പ്രതിപാദിച്ചിട്ടുള്ള ഗുണദോഷങ്ങളെക്കുറിച്ച് പുസ്തകകൎത്താവിന്റെ അഭിപ്രായഭേദങ്ങളെ പ്രസ്താവിക്കുന്നതിനു പകരം, നിരൂപണകൎത്താവിനേയും, പ്രത്യേക കമ്മിററിയിലെ അംഗങ്ങളെയൊക്കെയും, വിശേഷിച്ചും 'സാഹിത്യസമാജ'ത്തെ തന്നെയും, അധിക്ഷേപിക്കയാണ് ചെയ്തിരിക്കുന്നതെന്നും ആൎക്കും സ്പഷ്ടമായി കാണാവുന്നതിനാൽ, 'സാഹിത്യസമാജ'ത്തിന്റെ വിജ്ഞപ്തിപത്രികയായി നടത്തിവരുന്ന ഒരു മാസികപുസ്തകത്തിൽ, അങ്ങിനെയുള്ള സ്വരവിശേഷത്തോടും ആശയവിശേഷത്തോടും കൂടിയ ഒരു ഉപന്യാസത്തെ പ്രസിദ്ധീകരിപ്പാൻ പത്രാധിപന്മാർ പ്രയോഗിച്ചിരിക്കുന്ന നയവിശേഷത്തെ വിമൎശിക്കുന്നതിനു 'സാഹിത്യസമാജം' ബദ്ധമായിരിക്കുന്നു എന്നു ഞാൻ അറിയിച്ചുകൊള്ളട്ടെ?

മിസ്റ്റർ കരുപ്പന്റെ ഉപന്യാസത്തെപ്പററി പറവാനുള്ള കാൎയ്യങ്ങൾ പ്രസ്താവിക്കുംമുമ്പ്, 'ബാലാകലേശ'വും 'സാഹിത്യസമാജ'വും തമ്മിലുള്ള ബന്ധത്തിന്റെ ചരിത്രം കാണേണ്ടിയിരിക്കുന്നു. മേല്പടി പുസ്തകം 'കൊച്ചിസാഹിത്യസമാജംവക' എന്ന് അച്ചടിച്ചു പ്രസിദ്ധമാക്കിയതു സമാജാദ്ധ്യക്ഷന്റെ ദൃഷ്ടിയിൽ പെടുകയും, അങ്ങനെ സമാജനാമധേയം കൂട്ടിച്ചേൎപ്പാൻ ആരനുവദിച്ചു എന്ന് അദ്ധ്യക്ഷൻ തന്നെ മിസ്റ്റർ കരുപ്പനോട് എഴുതിചോദിക്കയും ചെയ്തതിൽ, സമാജംവകയായി സ്വീകരിപ്പിപ്പാൻ, സമാജകാൎയ്യദൎശിയായ ടി. കെ. കൃഷ്ണമേനോൻ അവർകളോടു താൻ അപേക്ഷിച്ചതായും, അദ്ദേഹം അക്കാൎയ്യം കൈയേററ് അനുവദിച്ചതിന്മണ്ണം താൻ അങ്ങിനെ സമാജനാമം ചേൎത്തതായും, മററും മിസ്റ്റർ കരുപ്പൻ മറുവടി അയച്ചതിനെയും; ആ മറുവടിയെ താങ്ങി കാൎയ്യദൎശി, പുസ്തകസ്വീകാരത്തിനായി സമാജത്തോട് ആവശ്യപ്പെട്ടതിനെയും; ൧൦൭൯ കുംഭം ൨൪-ാംനു-ക്കു ൧൯൦൪ ഫെബ്രുവരി ൧൩-ാംനു- കൂടിയ നിൎവ്വാഹകസംഘത്തിന്റെ യോഗത്തിൽ ആലോചിച്ചുചെയ്ത നി

ശ്ചയമനുസരിച്ചായിരുന്നു ഞാനൊഴിച്ചുള്ള അഞ്ചംഗങ്ങൾ ചേൎന്നതായ ഒരു പ്രത്യേകകമ്മിററിയെ സമാജം ഏൎപ്പെടുത്തിയതു്. ആ പ്രത്യേക കമ്മിററിയുടെ ഏകകണ്ഠമായ അഭിപ്രായത്തെ സമാജം അംഗീകരിച്ചു് അതിന്നുള്ള 'ജ്വാലാകലേശ'ത്തെ ത്യജിച്ചിരിക്കുന്നതായി, ൧൦൮൫ മീനം ൨-ാംനു-ക്കു ൧൯൧൦ മാൎച്ച് ൧൫-ാംനു- കൂടിയ നിൎവ്വാഹക സംഘത്തിന്റെ യോഗത്തിൽ തീൎച്ചചെയ്കയും, മേല്പടിനിശ്ചയങ്ങളും എന്റെ നിരൂപണവും, ആ മീനത്തിലെ 'മംഗളോദയ' ത്തിൽ പ്രസിദ്ധീകരിക്കയും ചെയ്തു. മിസ്റ്റർ കറുപ്പന്റെ അപേക്ഷ രേഖാമൂലമായിരുന്നുവെന്നോ, ആ അപേക്ഷയെ സമാജനിയമപ്രകാരം, കാൎയ്യദൎശി സമാജമുമ്പാകെ സമൎപ്പിച്ചിരുന്നുവെന്നോ, 'കൊച്ചിസാഹിത്യസമാജം വക' എന്നു പുസ്തകത്തിൽ ചാൎത്തുംമുമ്പു്, കാൎയ്യദൎശി, സമാജത്തിന്റെ അനുമതി മേടിച്ചിട്ടായിരുന്നു, അങ്ങിനെ ചാൎത്തുവാൻ അനുവാദം നല്കിയതെന്നോ, സമാജനടവടിക്കുറിപ്പുകളിൽ ഒരെടത്തും കാണുന്നില്ലെന്ന വാസ്തവം, മിസ്റ്റർ കറുപ്പന്റെ ഉപന്യാസത്തിൽ അതു സംബന്ധിച്ചു ചെയ്തിരിക്കുന്ന ചില പ്രതിജ്ഞകളെ ഓൎക്കുമ്പോൾ, ഈ സന്ദൎഭത്തിൽ പ്രത്യേകം എടുത്തുപറയേണ്ടിവരുന്നു.

'ജ്വാലാകലേശ'ത്തെ സംബന്ധിച്ചു, 'സാഹിത്യസമാജ'ത്തിന്റെ അനുമതിയോടുകൂടീട്ടല്ലെങ്കിലും, കാൎയ്യദൎശിയുടെ അനുവാദത്തോടുകൂടി— നിയമാനുസരണമല്ലാത്ത അനുവാദത്തോടുകൂടി— മിസ്റ്റർ കറുപ്പൻചെയ്ത അതിക്രമത്തെ സാഹിത്യസമാജം സമ്മതിക്കയോ, പുസ്തകത്തെ സമാജംവകയായി ഗ്രഹിക്കേണമെന്നുള്ള അതിക്രമാനന്തരകൃതമായ അപേക്ഷയെ അംഗീകരിക്കയോ ചെയ്യുന്നില്ലെന്നു തീൎച്ചയാക്കീട്ടു് എട്ടു മാസം കഴിഞ്ഞശേഷം, ഇങ്ങിനെയൊരു് ഉപന്യാസം 'മംഗളോദയ' ത്തിൽ സ്വീകരിച്ചു പ്രസിദ്ധീകരിപ്പാനുണ്ടായ കാരണം എന്താണെന്നു ഞാൻ അന്വേഷിക്കുന്നില്ല. സാഹിത്യസമാജത്തിന്റെ അധികാരസീമയെ അതിക്രമിപ്പാൻ മിസ്റ്റർ കറുപ്പനെ ഉത്സാഹിപ്പിക്കയോ അനുവദിക്കയോ ചെയ്ത കാൎയ്യദൎശി, ഇതു സംബന്ധമായ തന്റെ നടവടികളെക്കൊണ്ടും, വിശേഷിച്ചു തനിക്കു മേല്പടി പുസ്തകവുമായുള്ള ബന്ധംകൊ

ണ്ടും, മിസ്റ്റർ കറുപ്പന്റെ പക്ഷത്തിലാണ് തന്റെ നിലയെന്നു വെളിവാക്കിയിരിക്കെ, ഇതിലിടയ്ക്കു 'മംഗളോദയ' പത്രാധിപത്യം കൈയേററതോടുകൂടി, ആരംഭത്തിൽതന്നെ, ഈ വിഷയത്തിൽ തന്റെ ആഗ്രഹത്തിനോ അഭിമതത്തിനോ യോജിപ്പാൻ സന്നദ്ധരല്ലാത്ത ഭാഗ്യദോഷത്തിൽ പെട്ടുപോയവരെ അധിക്ഷേപിക്കുന്നതായ ഒരു ഉപന്യാസം പ്രസിദ്ധീകരിച്ച വഴിക്ക്, 'മംഗളോദയം സാഹിത്യസമാജത്തിന്റെ വക' എന്ന സംഘസാമാന്യനില വെടിഞ്ഞ്, പ്രത്യേകമൊരു 'കക്ഷി'യുടെതായിത്തീൎന്നു എന്നു ശങ്കിക്കേണ്ടിവരുന്നു. ഈ അവസ്ഥാഭേദം, സാഹിത്യസമാജത്തിന്റെ അറിവോടും സമ്മതത്തോടും കൂടി ചെയ്തതാണോ എന്നറിവാൻ ആഗ്രഹമുണ്ട്.

ഒന്നാമതായി, മിസ്റ്റർ കറുപ്പൻ, തന്റെ ഉപന്യാസത്തിൽ, സാഹിത്യസമാജത്തെ പൊതുവിൽ സംബന്ധിക്കുന്നതായ ചില സംഗതികൾ പ്രസ്താവിച്ചിട്ടുള്ളതിനെപ്പററി ചിന്തിക്കാം. 'മംഗളോദയ'ത്തിന്റെ (൧-ാംലക്കം) ൨-ാംപൃഷ്ഠത്തിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു:— "ഗ്രഹപ്പിഴയുടെ തുടക്കത്തിലായിരിക്കേണം, പുസ്തകശിശു, സാഹിത്യസമാജത്തിന്റെ അനുവാദംകൂടാതെ, എങ്കിലും തക്ക സമാധാനത്തോടുകൂടി, അതിന്റെ പേർ തലക്കെട്ടിൽ ധരിച്ചുംകൊണ്ടു നടന്നത്."— ഇതിൽ സൂചിപ്പിച്ചിരിക്കുന്ന തക്ക സമാധാനം എന്താണെന്നു മിസ്റ്റർ കറുപ്പൻ വിവരിക്കുന്നില്ല. സമാജത്തിന്റെ അധികാരസീമയെ അതിക്രമിപ്പാൻ മിസ്റ്റർ കറുപ്പന്നു സമാധാനം ഉണ്ടായിരുന്നു എന്നും; ആ സമാധാനം തക്കതായിരുന്നു എന്നും മിസ്റ്റർ കറുപ്പൻ പ്രസ്താവിക്കയും, ആ പ്രതിജ്ഞയെ സമാജം വക പത്രിക സ്വീകരിച്ചു പ്രസിദ്ധീകരിക്കയും ചെയ്യുമ്പോൾ, സമാജത്തെ സംബന്ധിച്ച മേല്പടി സംഗതി സമാജം അറിഞ്ഞിട്ടുണ്ടെന്നല്ല, സമാധാനം തക്കതാണെന്നു സമാജം സമ്മതിച്ചിട്ടുണ്ടെന്നുകൂടി അനുമിക്കേണ്ടിവരുന്നു. ഈ സമാധാനം എന്ത്? അതിനെ സമാജം അംഗീകരിച്ചിട്ടുണ്ടോ? അതു തക്കതാണെന്നു സമ്മതിച്ചിട്ടുണ്ടോ? ഈ വിവരങ്ങൾ, ഇതേവരെ പ്രസി

ധികരിച്ചിട്ടുള്ള സമാജനടവടിക്കുറിപ്പുകളിൽ സ്പഷ്ടമാവുന്നില്ലാത്തതുകൊണ്ട് ഇതിന്നു മറുവടി കിട്ടുവാൻ ഞാൻ ആഗ്രഹിക്കുന്നു.

ഇനിയും, അതേപൃഷ്ഠത്തിൽ തന്നെ, "...സമാജനാമധേയം ഒരു തെററടവിൽ വന്നുപോയതല്ലാതെ, അതിൽ ആരും ഒന്നുംകല്പിച്ചുകൂട്ടിച്ചെയ്തിട്ടില്ല. അതിനാവശ്യവുമില്ല. കാരണം, സാഹിത്യസമാജത്തിൻെറ മുദ്രയോടുകൂടി നടന്നാലും, ഇതിന്നു സ്വതസ്സിദ്ധങ്ങളായ ഗുണദോഷങ്ങൾക്കു കൂടുതൽ കുറവു വരുമെന്നു തോന്നുന്നില്ല. പിന്നെ അതുകൊണ്ടു വല്ല അഭിമാനവും ഉണ്ടെങ്കിൽ അതിൽ സമാജവുംഒരു ഭാഗഭാക്കാകുമെന്നാണ് എൻെറ താഴ്മയായ അഭിപ്രായം"— ഇതിൽ പറയുന്ന തെററടവ് എന്താണ്? ആരുടെ അടവാണത്? ആ അടവു തെററാണെന്നു സമാജം സമാധാനപ്പെട്ടിട്ടുണ്ടോ? അതല്ല, അതിക്രമമായ അടവോ? പിന്നെ, സമാജത്തിൻെറ നാമം ധരിച്ചു നടന്നാലും പുസ്തകത്തിൻെറ ഗുണദോഷങ്ങൾക്കു കൂടുതൽ കുറവു വരില്ലെന്നുള്ള പ്രതിജ്ഞ, സമാജത്തിന്നു അഭിമാനഹേതുവോ, അതല്ല, ദൂഷണമോ? ഈ പട്ടങ്ങൾ സമാജത്തിൻെറ അഭിമാനത്തിന്നു ഭംഗം വരുത്തുന്നവയാണെങ്കിൽ, ഇവയെ സമാജംവകപത്രികയിൽ സ്വീകരിപ്പാൻ ന്യായമെന്തു്? സമാജം മേൽകാണിച്ച പ്രതിജ്ഞകളെ സമ്മതിക്കുന്നില്ലെങ്കിൽ, ആ വിവരം പത്രികയുടെ ചുവട്ടിൽ ഒരു റിമാർക്കായിട്ടെങ്കിലും പറയാത്തതെന്തു്? സമാജനിശ്ചയങ്ങളും, മിസ്റ്റർ കരുപ്പനായി നടന്ന കത്തെടപാടുകളും പത്രാധിപരായ കാര്യദർശിക്ക് അറിയാമെന്നിരിക്കെ, സമാജത്തിന്നു ഹാനികരമായും വാസ്തവത്തിന്നു വിരുദ്ധമായും വല്ല പ്രതിജ്ഞയും സമാജത്തെപ്പററി ചെയ്തിരുന്നാൽ, അതിനെ നിരസിക്കേണ്ടുന്ന കടമയില്ലേ?

രണ്ടാമതായി, സമാജം ഏർപ്പെടുത്തിയ പ്രത്യേകകമ്മിററിയെക്കുറിച്ച്, മിസ്റ്റർ കരുപ്പൻ ചെയ്തിരിക്കുന്ന അവഹേളനങ്ങളെപ്പററി ചിന്തിക്കാം. മേപ്പടി ൧൭ാം പൃഷ്ഠത്തിൽതന്നെ,

"കാലക്കേടാണെന്നുകണ്ടാൽ,

ഹേ 'രാമകൃഷ്ണ'വിബുധസ്തനാഗമനന്ത...

നാരായണാ'കനിയു'കീശ്വര' 'കേശവാ' നി
ന്നേരാംനിനക്കുവഴി പാടൊരുപാട്ടുദോഷം
തീരാൻയശോദയുടെ കുഞ്ഞാ കനിഞ്ഞീടണം.

എന്നോ മറ്റോ ആപന്നിവാരണസ്തോത്രങ്ങൾ ചൊല്ലുവാനും കുട്ടിക്ക് അറിവില്ലല്ലോ"—എന്നു പ്രസ്താവിച്ചിരിക്കുന്നു. ഇതിലെ പദ്യത്തിൽ ഉദ്ധരണിചിഹ്നങ്ങൾകൊണ്ടു വിശേഷിപ്പിച്ച പ്രത്യേകശ്രദ്ധയ്ക്കു വിഷയീഭവിപ്പിച്ചിരിക്കുന്ന സംജ്ഞാപദങ്ങളുടെ ഉദ്ദേശ്യമെന്ത്? മിസ്റ്റർ കറുപ്പന്റെയും തൽപക്ഷീയനായ കാസ്മദർശിപത്രാധിപരുടേയും ആഗ്രഹങ്ങൾക്കു വിപരീതമായി അഭിപ്രായം പുറപ്പെടുവിച്ചവരും പ്രത്യേകകമ്മിററിയിലെ അംഗങ്ങളും ആയുള്ള അഞ്ചാളുകളെ ഉദ്ദേശിച്ചാകുന്നു അങ്ങിനെ പ്രയോഗിച്ചിട്ടുള്ളതെന്നു സ്പഷ്ടമാണല്ലോ. പത്രമര്യാദയെ ലംഘിച്ച്, കുഞ്ഞ, കേശവ, ഈശ്വര, അനന്തനാരായണ, രാമകൃഷ്ണ— എന്നിങ്ങിനെ നീചമനസ്സുകൾക്കു ഉചിതമായ വിധത്തിൽ ചെയ്യുന്ന പ്രയോഗങ്ങൾ തൽകർത്താക്കന്മാർക്കു ചാരിതാർത്ഥ്യജനകമായിരുന്നാലും; ഇവ കവിതക്കാരന്മാരുടെ മനോവിപ്ലവത്തിനും പത്രാധിപന്മാരുടെ വകതിരിവില്ലായ്മയ്ക്കും ലക്ഷ്യമാണെന്ന് അവർക്കു തന്നെത്താൻ അഭിനന്ദിക്കാമെന്നിരുന്നാലും; സാഹിത്യസമാജത്തെപ്പോലെ മര്യാദയേയും ഗൌരവത്തെയും വെടിയാതിരിക്കേണ്ടുന്ന ഒരു സംഘത്തിന്റെ നാവിൽ എത്തിനോക്കുവാൻകൂടി യോഗ്യമല്ലെന്നാണ് ഞാൻ വിചാരിക്കുന്നത്. സാഹിത്യസമാജത്താൽ നിർമ്മിക്കപ്പെട്ട ഒരു പ്രത്യേകകമ്മിററിയിലെ അംഗങ്ങളെ ബഹുമാനിക്കേണ്ടതു് ആ സമാജത്തിന്റെ കടമയായിരിക്കുമ്പോൾ, അവരെ നിന്ദിക്കുന്ന നീചപ്രയോഗങ്ങളെ അനുവദിക്കുന്നതു സമാജത്തിന്റെ യോഗ്യതയ്ക്കു ന്യൂനതതന്നെയാകുന്നു; ഈ അവമതി ചെയ്തതിന്നു, സമാജമോ അല്ല, അതിന്റെ കർത്താക്കന്മാരോ, മേപ്പടി പ്രത്യേകകമ്മിററിക്കാരോടു ക്ഷമായാചനം ചെയ്യേണ്ടതാണെന്നു ഞാൻ ആവശ്യപ്പെടുന്നു.

ഇതിനും പുറമെ, ൨൭-ാം പൃഷ്ഠത്തിൽ കാണുന്ന ഈ വാചകങ്ങളെ ഉററുനോക്കുക: '..കൌതുകത്തെ വഹിച്ചിരുന്ന പിശാച്-

തമിഴിൽ 'അപ്പാ' .. അനുസരിക്കേണ്ടിവന്നുപോയി!!... 'അതിന്റെ നേരെ കല്ലെറിയുവാൻ ഒരു പിള്ളക്കുപോലും ആവശ്യമുണ്ടായിരുന്നില്ല'— ഈ വാചകങ്ങളിൽ കീഴ്‌വരയിട്ട അപ്പാ, പിള്ള എന്ന പദങ്ങൾ 'ബാല്യാകല്യേശ' ത്തിന്റെ കർത്താവാരം വിധിച്ചവരിൽ രണ്ടാളെ ഉദ്ദേശിച്ചിട്ടുള്ളവയാണെന്നു സ്പഷ്ടംതന്നെ.

ഇനി, മൂന്നാമതായി, നിരൂപണത്തിന്റെ കർത്താവിനെ സൂചിപ്പിച്ചുചെയ്തിരിക്കുന്ന പ്രസ്താവങ്ങൾ നോക്കാം. ൧൯-ാം പൃഷ്ഠത്തിൽ, ഇങ്ങിനെ കാണുന്നു:— 'പ്രകൃത്യാ വാചാലന്മാരായവക്കു കല്പകവൃക്ഷത്തെ കറുകപ്പുല്ലും കാമധേനുവിനെ കഴുതയും ആക്കിപ്പറയുവാൻ കഴിയുമല്ലോ. പിള്ള അവർകൾക്കും വാഗ്ജാലംകൊണ്ടു സാധിക്കാത്തതു ഒന്നുമില്ലെന്നു ഞാൻ സമ്മതിക്കുന്നു'- പിന്നെ ൨൦-ാം പൃഷ്ഠത്തിൽ, '..നിരൂപണംവായിച്ചുപോകുന്തോറും അദ്ദേഹത്തിനു എന്തോ വലിയ സിദ്ധാന്തം ഉള്ളതുപോലെ തോന്നിപ്പോകുന്നു'- എന്നും പറഞ്ഞിരിക്കുന്നു. ഈ പ്രസ്താവങ്ങൾ നിരൂപണത്തെ സംബന്ധിച്ചവയല്ല, നിരൂപകന്റെ മേൽ ദോഷാരോപം ചെയ്യുന്നവയാണ്, എന്നതിനെപ്പററി ഞാൻ വിസ്തരിക്കേണ്ടുന്ന ആവശ്യമില്ല.

ശരി! 'മംഗളോദയ' ത്തിന്റെ നടത്തിപ്പു, പുതിയ പത്രാധിപന്മാരോടുകൂടി, പുതിയൊരു മാർഗ്ഗത്തിലാണെന്നു് ഇത്രയുംകൊണ്ടു വെളിവായിരിക്കുന്നു: സാഹിത്യസമാജത്തിന്റെ ആഭിമുഖ്യത്തിൽ സാഹിത്യാദിവിഷയങ്ങളെ പ്രതിപാദിപ്പാനല്ല, പ്രത്യേകം ചിലരുടെ ഇഷ്ടംപോലെ സ്വകാര്യസംബന്ധമായി മററുള്ളവരെ അധിക്ഷേപിപ്പാനാണ് 'മംഗളോദയം' പുറപ്പെട്ടിരിക്കുന്നതെന്നു കാണുന്നു. പുതിയ പത്രാധിപന്മാരെ നിശ്ചയിച്ചപ്പോൾ, അവക്ക് ഇത്തരം നടത്താനുള്ള അധികാരവും സമാജം അനുവദിച്ചിട്ടുണ്ടോ എന്ന പ്രശ്നത്തിനു ബഹുജനസമക്ഷം തന്നെ ഒരു മറുവടി കിട്ടുവാൻ അനുഗ്രഹിക്കുന്നു. സമാജത്തിന്റെ ഉദ്ദേശത്തിനും നയത്തിനും വിപരീതമായിട്ടാകുന്നു മേല്പടി ഉപന്യാസം പ്രസിദ്ധപ്പെടുത്തിട്ടുള്ളതെങ്കിൽ, ആ അപരാധത്തിന്റെ കർത്താക്കന്മാർ സമാജത്തോടു ന്യാ

യമായിട്ടും ക്ഷമാപണം ചെയ്യേണ്ടതാകുന്നു. അങ്ങിനെ ചെയ്യുക
യില്ലെങ്കിൽ, അവരുടെ നടത്ത ഗർഹണീയമാണെന്ന ഒരു നിശ്ച
യം, സമാജത്തിന്റെ യോഗത്തിൽ വച്ചു ചെയ്യാനും, ഞാൻ ഈ
ലേഖനം വഴിയായി അപേക്ഷിക്കുന്നു. എന്ന്

൧൯൧൦-ജനവരി ൨൮-
കണ്ണൂർ.

സാമാജികൻ,
കെ. രാമകൃഷ്ണപിള്ള.

---

## V




സാമാന്യയോഗം.

---

൧൦൮൫- കുംഭം ൧൦-നു-.

—:o:—

ഹാജർ:— ൧. രാമവർമ്മ അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ടു (അദ്ധ്യക്ഷൻ). ൨. വള്ളത്തോൾനാരായണമേനോൻ അവർകൾ. ൩. കെ. ഗോവിന്ദൻനമ്പ്യാര് അവർകൾ ബി.എ. ബി.എൽ. ൪. കെ. കുഞ്ഞുണ്ണിനായര് അവർകൾ ബി.എ. ബി.എൽ. ൫. സി. അന്തപ്പായി അവർകൾ ബി. എ. ൬. മൂർക്കോത്തു കുമാരൻ അവർകൾ ൭. സി. കുഞ്ഞിരാമമേനോൻ അവർകൾ. ൮. എം. നാരായണമേനോൻ അവർകൾ ബി. എ. ബി എൽ. ൯. കെ. രാമൻമേനോൻ അവർകൾ ബി. എ. ബി. എൽ. ൧൦. പി. ശങ്കുണ്ണിമേനോൻ അവർകൾ ബി. എ. എൽ. ടി. ൧൧. സി. കേരളവർമ്മതമ്പാൻ അവർകൾ. ൧൨. കുററിപ്പു

ത്തു കേശവൻനായർ അവർകൾ എം. തോരണത്തു പരമേശ്വരമേനോൻ അവർകൾ എഠ. വി. കെ. കുഞ്ഞുണ്ണിമേനോൻ അവർകൾ. എ. വി. കോമപ്പൻനായർ അവർകൾ.

## തീർപ്പുകൾ.

*  *  *  *  *  *  *  *  *

൧. 'ബാലാകലേശ' സംബന്ധമായി ഇക്കഴിഞ്ഞ വൃശ്ചികം ലക്കത്തിൽ (മംഗളോദയം) പ്രസിദ്ധം ചെയ്തിട്ടുള്ള കെ. പി. കറുപ്പൻ അവർകളുടെ ലേഖനം സാഹിത്യസമാജത്തിൻെറ ഉദ്ദേശത്തിന്നും അഭിപ്രായത്തിന്നും വിരോധമായിട്ടുള്ള നിലയിലാണെന്നു സമാജം അഭിപ്രായപ്പെടുന്നു.

൨. കൊച്ചി സാഹിത്യസമാജം അദ്ധ്യക്ഷന്നു കെ. രാമകൃഷ്ണപിള്ള അവർകൾ 'ബാലാകലേശ'ത്തെപ്പററി അയച്ചിട്ടുള്ളതും അദ്ധ്യക്ഷൻ യോഗത്തിൽ ഹാജരാക്കീട്ടുള്ളതുമായ എഴുത്തുവായിച്ചു. ൧-ാം നമ്പ്ര് തീർപ്പിൻെറ പകർപ്പു രാമകൃഷ്ണപിള്ള അവർകൾക്ക് അയച്ചുകൊടുക്കേണ്ടതാണ്.

നോട്ട്:— കെ. പി. കറുപ്പൻ അവർകൾ അദ്ധ്യക്ഷന്ന് അയച്ചിട്ടുള്ള എഴുത്തിന്നു സമാജത്തിലെ ൧-ാം തീർപ്പ് മറുവടിയായി അയക്കേണ്ടതാണ്.

(രാമവർമ്മ.)

അദ്ധ്യക്ഷൻ.

# VI



## ബാലാകലേശവും
## കെ. രാമകൃഷ്ണപ്പിള്ള അവർകളും.

('കേരളോദയം'- ൧൯൧൨- ഫെബ്രു- ൨൩-ാംനു-; മാൎച്ച് ൨-ാംനു-)

---

കേരളോദയം പത്രാധിപരവർകൾക്ക്.

ഇതുസഹിതം അയക്കുന്ന ലേഖനത്തെ കേരളോദയത്തിൽപ്രസിദ്ധപ്പെടുത്തിയാൽ കൊള്ളാം. പല കാരണങ്ങളെക്കൊണ്ടും രാമകൃഷ്ണപ്പിള്ള അവർകളുടെ ലേഖനത്തെ ഞാൻ ഗൌരവമായി വിചാരിച്ചിട്ടില്ല; രാമകൃഷ്ണപ്പിള്ള അവർകളെ ഞാൻ നല്ലപോലെ അറിയുന്നതുകൊണ്ട്, അതിനൊരു മറുവടി എഴുതീട്ട് ആവശ്യമുണ്ടെന്നും എനിക്കു തോന്നീട്ടില്ല. എങ്കിലും ചിലരുടെ ഉപദേശപ്രകാരം ഇതയക്കുന്നു; മേലിൽ ഇതു സംബന്ധിച്ച് എന്തുതന്നെ എഴുതിയാലും ഞാൻ മറുവടി എഴുതാൻ ആലോചിക്കുന്നുമില്ല.

എറണാകുളം  ടി. കെ. കൃഷ്ണമേനോൻ.
൧൦൮൭ കുംഭം ൯-ാംനു-

൧. വാഴ്ച ഒഴിഞ്ഞ മഹാരാജാവു തിരുമനസ്സിലെ അറുപതാമത്തെ തിരുവയസ്സു തികയുന്നതു നമുക്കൊക്കെ ഒരു ഉത്സാഹദിവസമായിരുന്നല്ലോ. ആ സുദിനത്തെ ഉദ്ദേശിച്ചു റാവുബഹദൂർ നമ്പെരുമാൾ ചെട്ടിയാർ ഒരു സമ്മാനദാനം നിശ്ചയിക്കയുണ്ടായി. കൊച്ചിരാജ്യഭരണത്തെ വിഷയീകരിച്ചു മൂന്നങ്കത്തിൽ ഉണ്ടാക്കുന്ന നാടകങ്ങളിൽ സമ്മാനാൎഹമെന്നു സാഹിത്യകുശലനായ സി. അച്യുതമേനോൻ അവർകൾ തീൎച്ചയാക്കുന്നതിന്റെ കൎത്താവിന് അമ്പതു ഉറുപ്പിക കൊടുക്കാമെന്നായിരുന്നു ചെട്ടിയാരവർകളുടെ പര

സ്യം. ഈ സമ്മാനം കിട്ടിയതു 'ബാലാകലേശ'ത്തിൻെറ കൎത്താവും എറണാകുളത്തു ബാലികാപാഠശാലയിലെ സംസ്കൃതപണ്ഡിതനുമായ മിസ്റ്റർ കെ. പി. കറുപ്പനാണ്. ഈ കൃതിയെ ചെട്ടിയാരവൎകൾ അച്ചടിപ്പിച്ചു പ്രസിദ്ധപ്പെടുത്തുവാൻ ഭാവമുള്ളതിനാൽ, ഇംഗ്ലീഷിൽ അതിന്നൊരു മുഖവുര എഴുതിക്കിട്ടിയാൽ കൊള്ളാമെന്നു മിസ്റ്റർ കറുപ്പൻ എന്നോട് ആവശ്യപ്പെട്ടു. ഞാൻ ഈ കൃതി ആദ്യമായി കണ്ടതു് അന്നാണ്. മുഖവുര എഴുതിക്കൊടുപ്പാൻ എന്നെ പ്രേരിപ്പിച്ച കാരണങ്ങൾ, നാടകോത്ഭവത്തിൻെറ സന്ദൎഭം, അതിലെ നായകനായി നിൎദ്ദേശിച്ചിട്ടുള്ളാളുടെ നേരെ എനിക്കുള്ള ഭക്തിബഹുമാനം, വളരെ താന്ന നിലയിലുള്ള മിസ്റ്റർ കറുപ്പൻെറ സമുദായം ഉന്നതിയെ പ്രാപിക്കേണമെന്നുള്ള മോഹം, ബാലാകലേശം മോശമായൊരു കൃതിയല്ലെന്നുള്ള എൻെറ വിശ്വാസം എന്നു തുടങ്ങിയവയാകുന്നു. ഈ കൃതിയെ ഒന്നിലധികം പ്രാവശ്യം വായിച്ച വലിയ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടും, സാവധാനത്തിൽ മുഴുവനും വായിച്ച രാജരാജവൎമ്മ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടും കൊടുങ്ങല്ലൂർ ചെറിയ കൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സുകൊണ്ടും ഇതിനെക്കുറിച്ചു വളരെ നല്ല അഭിപ്രായം പറഞ്ഞിട്ടില്ലായിരുന്നുവെങ്കിൽ, ആ വിധം ചെയ്ത എകകുററത്തിന് ഈ കലാപകാലത്തു, രാമകൃഷ്ണപ്പിള്ള അവർകൾ എൻെറ അഭിപ്രായത്തിന്നും കണ്ഠച്ഛേദം വിധിക്കുമായിരുന്നു. ഇതിങ്ങിനെ ഇരിക്കട്ടെ. ഇനി നമുക്കു മറെറാരു രംഗത്തിലേയ്ക്കു പ്രവേശിക്കാം.

൨. ബാലാകലേശത്തെ മിസ്റ്റർ കറുപ്പൻ ഭാരതവിലാസം അച്ചുക്കൂടത്തിൽ രണ്ടാമതു് അച്ചടിപ്പിച്ചു വരുന്ന സമയം, അടുത്തു തുടങ്ങിയ കൊച്ചി സാഹിത്യസമാജം വകയായി അതിനെ പ്രസിദ്ധപ്പെടുത്തുന്നതിനെക്കുറിച്ച് ഒരു ദിവസം സംസാരമുണ്ടായി. അപ്പോൾ അതിനു വേണ്ട അനുവാദം വാങ്ങിക്കൊടുത്താൽ കൊള്ളാമെന്നു മിസ്റ്റർ കറുപ്പൻ എന്നോടാവശ്യപ്പെടുകയും, എന്നാൽ കഴിയുന്ന സഹായം ചെയ്വാൻ ഒരുക്കമാണെന്നു ഞാൻ മിസ്റ്റർ കറുപ്പനെ അറിവിക്കയും ചെയ്തു. മാസികയിൽ മാത്രമല്ല സാഹിത്യസമാജം

ച്ചിരിക്കുന്നതെന്നു കാണിപ്പാനും, അതിൻെറ മൂലധനത്തിലേയ്ക്കു് ഒരു സഹായം ഉണ്ടാവട്ടെ എന്നു വിചാരിച്ചും, ഈ നടപടി നാടകത്തിനൊരു അവലംബമെങ്കിൽ ആയതു് അതിന്നു സിദ്ധിച്ചുകൊള്ളട്ടെ എന്നും മററും കരുതിയാകുന്നു ഞാൻ ഈ കാൎയ്യത്തിൽ പ്രവേശിക്കാമെന്നു പറവാനിടയായതു്. കാൎയ്യദൎശിയുടെ നിലയിൽ എനിക്കു മിസ്റ്റർ കറുപ്പൻ ബുക്കോടു കൂടി എഴുതി അയയ്ക്കുമെന്നു ഞാൻ വിചാരിച്ചു. ഇങ്ങിനെ വേണമെന്നു് എല്ലാവൎക്കും അറിയാവുന്നതുകൊണ്ടു, ഞാൻ മിസ്റ്റർ കറുപ്പനോടു പറഞ്ഞില്ല, പിന്നെ ഈ കാൎയ്യംതന്നെ ഞാൻ തീരെ മറന്നു. അനുവാദം കിട്ടുവാൻ വലിയ പ്രയാസമുണ്ടാവില്ലെന്നു കരുതിയായിരിക്കാം, മിസ്റ്റർ കറുപ്പൻ ബുക്കുകളിൽ കൊച്ചി സാഹിത്യസമാജം വക എന്നു അച്ചടിച്ചതു്. ഏതായാലും, സമാജം വകയെന്നു അച്ചടിപ്പിച്ചതിനെ ആക്ഷേപിച്ച് അദ്ധ്യക്ഷൻ തിരുമനസ്സിലെ തിരുവെഴുത്തു് മിസ്റ്റർ കറുപ്പൻ കാണിച്ചപ്പോഴാണു് പണ്ടു നടന്ന സംസാരത്തെ വീണ്ടും ഞാനോൎത്തതു്. വിവരം കാണിച്ചു് അദ്ധ്യക്ഷനവൎകൾക്കു മറുവടി കൊടുപ്പാനും അതിൻെറ തീൎച്ചക്കു മുമ്പൊന്നും ചെയ്യേണ്ടെന്നും മിസ്റ്റർ കറുപ്പനോടു ഞാൻ ഉപദേശിക്കയും ചെയ്തു. മിസ്റ്റർ കറുപ്പൻ എനിക്കൊരെഴുത്തയച്ചു; അതും ഞാൻ അദ്ധ്യക്ഷൻ അവൎകൾക്കയച്ചുകൊടുത്തു. മിസ്റ്റർ കറുപ്പൻെറ മറുവടിക്കു ശേഷം, അതിനെ അടിസ്ഥാനമാക്കി, ഈ കൃതിയെ സാഹിത്യസമാജം വകയായി പ്രസിദ്ധപ്പെടുത്തത്തക്കതോ അല്ലയോ എന്നു തീൎച്ചയാക്കി റിപ്പോൎട്ടുചെയ്വാൻ രാമകൃഷ്ണപ്പിള്ള അവൎകളോടു കൂടി അഞ്ചു പേരുള്ള ഒരു കമ്മററിയെ സമാജം ഏൎപ്പെടുത്തി. ആ കമ്മററിയുടെ റിപ്പോൎട്ടിനെ അനുസരിച്ചു ബാലാകലേശത്തെ സാഹിത്യസമാജം വകയെന്നു പ്രസിദ്ധപ്പെടുത്തിക്കൂടെന്നു സമാജം തീരുമാനിക്കയും ചെയ്തു. ഇങ്ങിനെ ഒന്നാമങ്കം അവസാനിക്കട്ടെ.

ന. ഒന്നാമങ്കത്തിലെ അവസാനഭാഗത്തു കാണിച്ച തീൎപ്പ് ഉണ്ടായ കാലത്തു്, ബാലാകലേശത്തെക്കുറിച്ചു രാമകൃഷ്ണപ്പിള്ള അവൎകൾ ഒരു ദോഷനിരൂപണം ൯൬ മീനത്തിലെ മംഗളോദയത്തിൽ പ്രസിദ്ധപ്പെടുത്തുകയുണ്ടായി. ആ നിരൂപണത്തിലെ സംഗ

തികളെ ഖണ്ഡിച്ചു മിസ്റ്റർ കറുപ്പൻ എഴുതിയ ഒരു ലേഖനത്തെ മംഗളോദയത്തിലേക്ക് അയയ്ക്കുകയും അതിൽ ഏതാനും ഭാഗത്തെ കഴിഞ്ഞ വൃശ്ചികമാസത്തിലെ മംഗളോദയത്തിൽ പ്രസിദ്ധപ്പെടുത്തുകയുംചെയ്തു. മറുപടിയ്ക്കു വേണ്ടി മിസ്റ്റർ കറുപ്പനേയും അതു പ്രസിദ്ധപ്പെടുത്തിയതിനു പത്രാധിപന്മാരെയും, പ്രത്യേകിച്ച് എന്നേയും, ആക്ഷേപിച്ച് കേരളോദയത്തിൽ രാമകൃഷ്ണപ്പിള്ള അവർകൾ ഒരു ലേഖനം പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. നിരൂപണത്തിൽ പ്രതിവാദിച്ചിട്ടുള്ള ഗുണദോഷങ്ങളെക്കുറിച്ചു പുസ്തകകർത്താവിന്റെ അഭിപ്രായങ്ങളെ പ്രസ്താവിക്കുന്നതിനു പകരം, നിരൂപണകർത്താവിനേയും, പ്രത്യേകിച്ചു കമ്മിറ്റിയിലെ അംഗങ്ങളെ ഒക്കെയും, വിശേഷിച്ചു സാഹിത്യസമാജത്തെത്തന്നെയും അധിക്ഷേപിച്ചിരിക്കുന്നു എന്നും, അങ്ങനത്തെ ഒരു ലേഖനത്തെ എട്ടുമാസം കഴിഞ്ഞതിനു ശേഷം സമാജംവക മാസികയിൽ പ്രസിദ്ധപ്പെടുത്തുവാൻ ന്യായമില്ലെന്നും, മിസ്റ്റർ കറുപ്പന്റെ പക്ഷത്തിൽ നില്ക്കുന്നാളും പുസ്തകത്തോടു സമാജനാമം കൂട്ടിച്ചേർക്കാൻ അന്യായമായി അനുവദിച്ചാളും ആയ ഞാൻവഴിയാണ് ഇതു പുറപ്പെട്ടിട്ടുള്ളതെന്നും, അതുകാരണം സാഹിത്യസമാജമോ, പത്രാധിപന്മാരോ, നാടക കർത്താവോ കമ്മിറ്റിക്കാരോടു ക്ഷമായാചനം ചെയ്യേണമെന്നും, അതില്ലെങ്കിലും പത്രാധിപന്മാർ സമാജത്തിനോടു ക്ഷമാപണം ചെയ്യേണ്ടതാണെന്നും, ഇതിനും തരമില്ലെങ്കിൽ, അവരുടെ നടത്ത ഗർഹണീയമാണെന്ന് ഒരു നിശ്ചയം ചെയ്താൽ മതിയെന്നും മറ്റുമാകുന്നു രാമകൃഷ്ണപ്പിള്ള അവർകളുടെ ലേഖനവിഷയം. ഒടുക്കം പറഞ്ഞതായിരിക്കുമോ എളുപ്പവഴി? മിസ്റ്റർ കറുപ്പന്റെ കൃതിയെ ആദ്യന്തം ആക്ഷേപിച്ച് അതിനു യാതൊരു സമാധാനവും മിസ്റ്റർ കറുപ്പനോടു ചോദിക്കാതെ രണ്ടുനാലാളുകൾ കൂടി വിധി ഉച്ചരിച്ചുനിലയിരിക്കേണമെന്നു ശഠിക്കുന്ന രാമകൃഷ്ണപ്പിള്ള അവർകൾക്കു പക്ഷമായിട്ടുള്ള വഴിയും ഇതായിരിക്കുമോ? ഏതായാലും, ഇതിനു പത്രാധിപന്മാരുടെ സഹകരണം വേണ്ട; മറ്റു ചിലവരുടെ സഹായം ഉണ്ടാകാനും തരമുണ്ട്.

൨. മുമ്പിൽ പറഞ്ഞിട്ടുള്ള സംഗതികളിൽനിന്ന് എനിക്കു

ബാലാകലേശമായി പ്രത്യേകമൊരു ബന്ധവുമില്ലെന്നും, സാഹിത്യസമാജം വകയെന്ന് അച്ചടിപ്പിപ്പാൻ ഞാൻ മിസ്റ്റർ കറുപ്പനെ അനുവദിക്കയോ അനുവാദം വാങ്ങികൊടുക്കാമെന്നു ഞാൻ പ്രതിജ്ഞ ചെയ്കയോ ചെയ്തിട്ടില്ലെന്നും വിശദമാകുന്നുണ്ട്. ഇതു, രാമകൃഷ്ണപ്പിള്ള അവർകളുടെ ഒരു അത്യന്തമിത്രവും ബാലാകലേശത്തെക്കുറിച്ചുള്ള രാമകൃഷ്ണപ്പിള്ള അവർകളുടെ നിരൂപണത്തെ ഖണ്ഡിച്ച മിസ്റ്റർ കറുപ്പനെഴുതിയ മറുപടിയെ മംഗളോദയത്തിൽ പ്രസിദ്ധപ്പെടുത്തിയതിന് എന്നെ രഹസ്യമായും പരസ്യമായും ശകാരിക്കുന്ന ആ ദേഹവും കൂടി സമ്മതിയ്ക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. നൂറിലധികം ആളുകളുള്ള ഒരു സഭയുടെ അനുവാദം വാങ്ങികൊടുക്കാമെന്നു പ്രതിജ്ഞചെയ്യാനോ അവരുടെ അനുവാദംകൂടാതെ സമാജം വകയെന്നു പ്രസിദ്ധപ്പെടുത്തുവാൻ അനുവാദം നൽകാനോ ഞാൻ ഇനിയുമെന്നു രാമകൃഷ്ണപ്പിള്ള അവർകൾ തീർച്ചയാക്കി, അതിനെ അടിസ്ഥാനമാക്കി ശകാരിച്ചതിൽ ഞാൻ അതിശയിക്കുന്നു. ശാകുന്തളമോ ഉത്തരരാമചരിതമോ ആയാൽകൂടി പ്രതിജ്ഞകൊടുപ്പാൻ എനിക്കു ധൈര്യമില്ല. എന്നിട്ടു വേണ്ടെ ഈ കൃതിയുടെ കാര്യം? എന്നാൽ രാമകൃഷ്ണപ്പിള്ള അവർകൾ ഈ രണ്ടു സംഗതികളെ സംബന്ധിച്ച് അദ്ദേഹത്തിന്റെ ലേഖനത്തിൽ പല ഘട്ടങ്ങളിൽ പലകുട്ടുകളിലായി എന്തൊരു ശകാരവർഷമാണ് ചെയ്തിട്ടുള്ളത് എന്ന് ആരെങ്കിലും ആ ലേഖനത്തെ ഇനിയൊന്നുവായിച്ചാൽ കാണാവുന്നതാകുന്നു. ഇതുകൊണ്ട് ഇവിടെ 'തരിമ്പും കുണ്ഠമില്ലാ', അത്രയുംകൂടി കുസലുമില്ല. രാമകൃഷ്ണപ്പിള്ള അവർകളുടെയും കൂട്ടുകാരുടെയും സ്തുതികൊണ്ടും ശകാരംകൊണ്ടും എന്റെ മാനത്തിനും ജോലിക്കും ഒരു വ്യതിയാനം ഉണ്ടാകുമെന്ന് ഒരു ശങ്കപോലും ഇല്ല.

രാമകൃഷ്ണപ്പിള്ള അവർകളുടെ ഭാഷയിൽ എഴുതുവാൻ എനിക്ക് വശമില്ല; നേരായ സംഗതികളെ എടുത്തുപറയുക എന്നല്ലാതെ, അടിസ്ഥാനമില്ലാതെ അതിരുകവിഞ്ഞു ശകാരിച്ച ലേഖനത്തിനു ചിലർ വിചാരിക്കുംപോലെ ജീവൻ കൊടുക്കുവാൻ ഞാൻ ശീലിച്ചിട്ടുമില്ല. അതിനാൽ ഉള്ളതു കഴിയുന്നതും ചുരുക്കത്തിൽ പറഞ്ഞവസാനിപ്പിക്കാം.

മംഗളോദയത്തിൽ രാമകൃഷ്ണപിള്ള അവർകൾ പ്രസിദ്ധപ്പെടുത്തിയ നിരൂപണം അദ്ദേഹത്തിന്റെ സ്വന്ത അഭിപ്രായമെന്നല്ലാതെ, കമ്മിററിക്കാരുടെ വിധിയല്ലെന്നു വായനക്കാർ പ്രത്യേകം ഓൎമ്മവെച്ചാൽ കൊള്ളാം. കമ്മിററിയുടെ അഭിപ്രായമായിരുന്നാൽ തന്നെ, അതു മിസ്റ്റർ കറുപ്പന്റെ സമാധാനം കേൾക്കാതെ ഉണ്ടായതാകയാലും, കേട്ടിരുന്നാൽ, ആ സമാധാനത്തെ ആക്ഷേപത്തോടുകൂടി പ്രസിദ്ധപ്പെടുത്തീട്ടില്ലെങ്കിലും, മിസ്റ്റർ കറുപ്പനുള്ള സമാധാനം മംഗളോദയത്തിൽ പ്രസിദ്ധപ്പെടുത്തുവാൻ ആവശ്യപ്പെടുന്നതിന്നു മിസ്റ്റർ കറുപ്പന് അവകാശമുണ്ട്. മിസ്റ്റർ കറുപ്പന്റെ സമാധാനം മുഴുവനും പ്രസിദ്ധപ്പെടുത്തിക്കഴിയുന്നതിനു മുമ്പു, ലേഖനത്തിൽ രാമകൃഷ്ണപ്പിള്ള അവർകൾ പറയും പ്രകാരം പത്രാധിപന്മാർ അതിനെക്കുറിച്ച് അതുമിതും റിമാൎക്കുകൾ എഴുതണമെങ്കിൽ, അവർ ഒരു വിധം ബുദ്ധിശൂന്യന്മാരായിരുന്നാൽ പോരാ. സ്വദേശാഭിമാനിയുടെ പത്രാധിപരും പത്രപ്രവൎത്തനത്തെക്കുറിച്ച് ഒരു ബുക്കെഴുതിയ ആളുമായ രാമകൃഷ്ണപ്പിള്ള അവർകളെ പത്രധൎമ്മത്തെക്കുറിച്ചുള്ള ഈ വക പ്രാഥമികങ്ങളായ പ്രമാണങ്ങളെ ഓൎമ്മിപ്പിക്കേണ്ടിവന്നതിൽ ഞാൻ അതിശയിക്കുന്നു.

സാഹിത്യവിഷയങ്ങളെക്കുറിച്ചുള്ള ആക്ഷേപസമാധാനങ്ങൾ പുറപ്പെടുവിക്കുവാൻ കാലഹരണമുണ്ടോ? പണത്തിന്റെ കാൎയ്യത്തിൽ തന്നെ മൎയ്യാദക്കാൎക്കു കാലഹരണവാദമില്ലെന്നുള്ള സ്ഥിതിക്കു, സാഹിത്യലോകത്തിൽ അതുണ്ടെങ്കിൽതന്നെ, സമാജത്തിന്റെ അവസ്ഥക്ക് അതു മാററിക്കൊടുത്തു മിസ്റ്റർ കറുപ്പന്റെ സമാധാനം കേൾക്കേണ്ടതല്ലേ? എന്നുതന്നെയല്ലാ, താമസത്തിനു തക്ക കാരണങ്ങളുണ്ടെന്നു മിസ്റ്റർ കറുപ്പൻ ഇവിടെ അറിയിക്കുകയുണ്ടായിട്ടുണ്ട്. അതല്ലാതെ, മറുവടി എഴുതുവാൻ, ഞങ്ങൾ പത്രാധിപന്മാരാകുവാൻ മിസ്റ്റർ കറുപ്പൻ കാത്തിരുന്നതല്ല; മറുവടി പ്രസിദ്ധപ്പെടുത്തുവാൻ ഞാൻ പത്രാധിപരായതുമല്ല. രാമകൃഷ്ണപ്പിള്ള അവർകളുടെ നിരൂപണം പുറപ്പെട്ടതോടുകൂടി മിസ്റ്റർ കറുപ്പന്റെ അമ്മ മരിച്ചു എന്നും, എങ്കിലും കഴിയുന്ന വേഗം മറുവടി എഴുതി അതു ചിലരെ കാണിച്ചതായും എനിക്കറിവുണ്ട്. ഞങ്ങൾക്കു മു

ന്യ പത്രാധിപരായിരുന്നതു ബാലാകലേശത്തെ സമ്മാനാർഹമെന്നു തീർച്ചയാക്കി ഒരു വലിയ സദസ്സിൽവെച്ച് അതിനേയും തൽകർത്താവിനേയും സ്തുതിച്ച് ഒരു പ്രസംഗം ചെയ്തു സമ്മാനം നൽകിയ സി. അച്യുതമേനോൻ അവർകളാകുന്നു. മിസ്റ്റർ കറുപ്പന്റെ മറുവടി രാമകൃഷ്ണപ്പിള്ള അവർകളുടെ ശകാരം ഭയന്ന് അദ്ദേഹം പ്രസിദ്ധപ്പെടുത്തില്ലെന്നോ? നാരായണ! എത്രയോ ഉഗ്രമൂർത്തികളേ യാതൊരു പ്രയാസവും കൂടാതെ അദ്ദേഹം സങ്കേതത്തിനു പുറത്ത് ആലിന്മേൽ ആണിതറച്ചൊതുക്കിയിരിക്കുന്നു! എന്നിട്ടാണോ കുന്നിപോലും മററുള്ളവരെ അദ്ദേഹം കൂസാൻ പോകുന്നത്! പിന്നെ, വേറെ പ്രകാരം വിചാരിക്കുന്നപക്ഷം, മറുവടി എഴുതിത്തീർത്ത കാലത്തു ഞങ്ങൾ പത്രാധിപന്മാരാകുമെന്ന് ആരും തന്നെ വിചാരിച്ചിരുന്നില്ല. കാൎയ്യം അതൊന്നുമല്ല: എന്തും പറയാം; പല കാരണങ്ങളെക്കൊണ്ടും, ആരും ഒന്നും മറുകുറി കൊടുക്കുകയില്ലെന്നു കരുതി, ദോഷനിരൂപണം നല്ല കട്ടിയായി തട്ടിവിട്ടു. അപ്പോഴാണ് മിസ്റ്റർ കറുപ്പൻ പുറപ്പെട്ടത്. ഓങ്ങിയതോടുകൂടി താങ്ങാതെ, നിസ്സാരനും നിസ്സഹായനുമായ ഒരു വാലൻ, ആയം കണ്ടറിഞ്ഞു, പതറാതെ, സാവധാനത്തിൽ, എണ്ണംപറഞ്ഞു, തിരിച്ചടിച്ചുതുടങ്ങിയതുകൊണ്ടാണോ, രാമകൃഷ്ണപിള്ള അവർകൾ ഇത്ര കോപാന്ധനായിത്തീർന്നു 'പ്രത്യേകിച്ച കമ്മിററിക്കാരുടേയും വിശേഷിച്ച സമാജത്തിന്റേയും' അടുക്കൽ അഭയം പ്രാപിച്ച ശാപംകൊണ്ടോ ശരംകൊണ്ടോ, അല്ലെങ്കിൽ മാപ്പോ തീപ്പോ, കൊണ്ടോ എല്ലാവരേയും വല്ലവിധവും സംഹരിച്ച യുദ്ധം അവസാനിപ്പിക്കേണമെന്നു പ്രാൎത്ഥിക്കുന്നത്? അതു ഭംഗിയല്ല, പൌരുഷവുമല്ല. നില്ക്കൂ- മിസ്റ്റർ കറുപ്പന്റെ മറുവടി മുഴുവനും പ്രസിദ്ധപ്പെടുത്തിക്കഴിഞ്ഞിട്ട്, ആരെയും തെറി പറയാതെ, അതിനു വല്ല പ്രത്യാഖ്യാനവും ഉണ്ടെങ്കിൽ, അതെഴുതി വിദ്വാന്മാരെ വിനോദിപ്പിക്കൂ. ഇങ്ങിനെ ഉപദേശിക്കുന്നതുകൊണ്ടു പരിഭവം തോന്നേണ്ട.

സമാജത്തിന്റെയും കമ്മിററിക്കാരുടേയും അനുകമ്പയുണ്ടാകാനായിരിക്കുമോ 'നിരൂപണകൎത്താവിനേയും പ്രത്യേകിച്ച കമ്മിററിക്കാരേയും വിശേഷിച്ച സമാജത്തേയും' മിസ്റ്റർ കറുപ്പൻ ശകാരി

ച്ചിരിക്കുന്നു എന്നു ലേഖനത്തിൽ കാണിച്ചിരിക്കുന്നത്? ഇതുകൊണ്ടും മതിയാവില്ലെന്നു കരുതിട്ടോ എന്നു തോന്നുമാറ്, ബാലാകലേശത്തിനു കണ്ഠപാശം വധിക്കാൻ തൻെറ കൂടെ വേറെ ഒരാളും കൂടിട്ടുണ്ടെന്നും മാറും കാണിച്ചിരിക്കുന്നു. ഇതെല്ലാം സമർത്ഥിക്കുവാൻ മിസ്റ്റർ കറുപ്പൻെറ ലേഖനത്തിൽനിന്ന് അവിടുന്നും ഇവിടുന്നും ചില വാക്കുകളും വാചകങ്ങളും എടുത്തു വരയും കുറിയും ഇടവിച്ചു രാമകൃഷ്ണപിള്ള അവർകൾ ലേഖനത്തിൽ അവതരിപ്പിച്ചിരിക്കുന്നു. എന്നാൽ മിസ്റ്റർ കറുപ്പൻെറ ലേഖനത്തെ നിർമ്മത്സരന്മാർ സാവധാനത്തിൽ വായിച്ചാൽ, കണ്ഠപാശം വിധിക്കാൻകൂടി എന്നു തെററിദ്ധരിക്കുന്ന മറെറാരാളേയോ, സാഹിത്യസമാജത്തെയോ കമ്മിററിക്കാരെയോ രാമകൃഷ്ണപ്പിള്ള അവർകളെതന്നെയോ ശകാരിച്ചതായി കാണുമെന്നു തോന്നുന്നില്ല. ആക്ഷേപങ്ങൾക്കുള്ള സമാധാനങ്ങൾ പറയുന്നതിനുമുമ്പായി, വ്യവഹാരത്തിൻെറ ഉത്ഭവം, വാദങ്ങളുടെ സ്വഭാവം എന്നിവയെ വിസ്തരിച്ചു ഫലിതസമ്മിശ്രങ്ങളായ വാക്യങ്ങളിൽ, പ്രസ്താവിച്ചിട്ടുണ്ടെന്നേ ഞങ്ങൾക്കു തോന്നിയുള്ളു. അങ്ങിനെ ശകാരിച്ചാൽ, ഞങ്ങൾ ലേഖനത്തെ പ്രസിദ്ധപ്പെടുത്തുമെന്നു കരുതിയതും കുറെ കഷ്ടമായി. മിസ്റ്റർ കറുപ്പൻ ഞങ്ങളുടെ ഒരു പരിചിതൻ; കമ്മിററിയിലുള്ള രണ്ടു പേർ എൻെറ സ്നേഹിതന്മാർ; മററു രണ്ടു പേരായ ഈശ്വരപ്പിള്ള അവർകൾ, അനന്തനാരായണശാസ്ത്രി അവർകൾ എന്നിവർ എനിക്ക് അത്യധികം ബഹുമാനമുള്ളവർ. ഇവരെ വെറുതെ ശകാരിക്കുന്നതായ ഒരു ലേഖനത്തെ മംഗളോദയത്തിൽ പ്രസിദ്ധപ്പെടുത്തുകയോ?

അങ്ങാടിയിൽ തോററാൽ അമ്മയോട് എന്നു പറഞ്ഞപോലെ, മിസ്റ്റർ കറുപ്പൻ മറുവടി പറഞ്ഞതിനു ഞങ്ങളെന്തു പിഴച്ചു? അതിന് ഇല്ലാത്ത പൊല്ലാപ്പൊക്കെ വിളിച്ചുപറകയോ? ഇതാണോ ശരിയായ വഴി? അറിയാഞ്ഞിട്ടു ചോദിക്കയാണ്. അറിവുണ്ടാകേണ്ടേ.

ബാലാകലേശം ഒരു നിർദ്ദോഷമായ കൃതിയാണെന്നു ഞാൻ പറയുന്നില്ല. സാഹിത്യസമാജം അതിനെ ത്യാജ്യകോടിയിൽ ഗണി

ച്ചാലും ഇല്ലെങ്കിലും എനിക്കൊന്നുമില്ല. പക്ഷേ, ദോഷനിരൂപണം മാത്രം ചെയ്തു യാതൊരു സമാധാനവും കേൾക്കാതെ കണ്ഠപാശം വിധിച്ചു കഴുവിന്മേൽ കയററാനെ ഇതുള്ളൂ എന്നുള്ള അഭിപ്രായത്തോടു ഞാൻ യോജിക്കുന്നില്ല എന്നേയുള്ളു. എൻെറ മുഖവുരയിൽ, 'തിടുക്കത്തിലുണ്ടാക്കിയതുകൊണ്ടു ബാലാകലേശത്തിൽ തൊറു കളുണ്ടെന്നും; എങ്കിലും എല്ലാം കൂട്ടിനോക്കിയാൽ, കല്പനയിലും രചനയിലും അതു സന്ദർഭത്തിനും കവിക്കും യോഗ്യമായ ഒരു കൃതിയാണെന്നും; അർത്ഥമില്ലെന്നു മിസ്റ്റർ കുറുപ്പൻ വിചാരിക്കുന്ന ഒരു ആചാരത്തെപ്പററിയുള്ള മിസ്റ്റർ കുറുപ്പൻെറ അഭിപ്രായം കുറച്ചു കടന്നിട്ടുണ്ടെന്നും' ഞാൻ പറഞ്ഞതിനാണ് എന്നെ കക്ഷിയാക്കി വെച്ചിരിക്കുന്നത്. ഈശ്വരാനുഗ്രഹം കൊണ്ടു മററു ചിലരുംകൂടി എൻെറ അഭിപ്രായത്തോടു ചേരുന്നുണ്ടെന്ന് എനിക്കു വലുതായൊരാശ്വാസവുമുണ്ട്. കണ്ഠപാശം വിധിച്ചപോലും!

'പാലിൽപഞ്ചാരചേരുംവിധമഴകൊടുചേന്നുള്ളബാലാകലേശം
ശീലിപ്പാനിപ്പൊൾനന്നീയവനിയിലമരുന്നോക്കശേഷവിശേഷം.'
എന്നു കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സിലേയും—

'സമയസൌകര്യംപോലും വേണ്ടിടത്തോളം ഉണ്ടാകാതേയും അടിസ്ഥാനമായി ഒരിതിവൃത്തമില്ലാതെയും ഇത്രത്തോളം നന്നായൊരു നാടകം നിർമ്മിച്ചുകാണുന്നതിൽ ഞാൻ സന്തോഷിക്കുന്നു.' എന്നു രാജരാജവർമ്മ കോയിത്തമ്പുരാൻ തിരുമനസ്സിലേയും—

'പദ്യങ്ങളിൽ നിരർഗ്ഗളമായി കാണുന്ന ശബ്ദസൌഷ്ഠവവും അർത്ഥചമല്ക്കാരവും എന്നെ എത്രമാത്രം വിസ്മയിപ്പിച്ചു എന്നുള്ളതിന് അവസാനമില്ല. സരസ്വതീദേവിയുടെ കാരുണ്യാതിശയം ഈ നാടകത്തിൽ പൂർണ്ണമായി പ്രതിബിംബിച്ചുകാണുന്നുണ്ട്.' എന്നു ഭാഷാസാഹിത്യസാമ്രാജ്യത്തിൽ ഏകച്ഛത്രാധിപതിയായി വാണിരുന്ന ആ തിരുമനസ്സിലേയും സ്തുത്യപത്രങ്ങളാൽ അലങ്കരിക്കപ്പെട്ട ബാലാകലേശത്തിനു രാമകൃഷ്ണപിള്ള അവർകൾ കണ്ഠപാശം വിധിച്ചപോലും!

ഈശ്വരോരക്ഷതു.

ടി. കെ. കൃഷ്ണമേനോൻ.

രാമകൃഷ്ണപ്പിള്ള അവർകളുടെ ലേഖനം പ്രസിദ്ധപ്പെടുത്തീട്ടുള്ള പത്രങ്ങൾ ഈ മറുപടിയും പ്രസിദ്ധപ്പെടുത്തിയാൽക്കൊള്ളാമെന്ന്, അവയുടെ ഭാരവാഹികളോടു പ്രത്യേകം ഞാൻ അപേക്ഷിക്കുന്നു.

ടി. കെ. കൃ. മേ.

---

# VII



## 'കൊച്ചി സാഹിത്യസമാജ'വും 'ബാലാകലേശവും'

(കേരളോദയം- ൧൦൯൧- മാച്ച് ൻ,- ൧൬,-൨൭-നു-)

---

'കേരളോദയം' പത്രാധിപരവർകൾക്ക്

ശ്രീമൻ,— വിസ്മൃതിയിൽ തള്ളിപ്പോയിരിക്കുന്ന 'ബാലാകലേശ'ത്തെ 'തെന്നുകോൽ'കൊണ്ടു പൊന്തിച്ച്, അതിന്ന് അർഹതയില്ലാത്ത പ്രാധാന്യം ഉണ്ടാക്കുവാൻ ആഗ്രഹിച്ചിട്ടല്ല, ഞാൻ ഈ വിഷയത്തെപ്പററി വീണ്ടും എഴുതേണ്ടിവന്നത്. 'കൊച്ചി സാഹിത്യസമാജം' വകയായ 'മംഗളോദയം' മാസികയുടെ പത്രാധിപത്യം കൈമാറി, പുതിയ പത്രാധിപന്മാർ കൈയേററതോടുകൂടി, അതിൻെറ നടത്തിപ്പിൽ പ്രയോഗിച്ചുകണ്ടതായ ഒരു പുതിയ നയത്തെ സംബന്ധിച്ചു സമാജാധ്യക്ഷന്നു ഞാൻ അയച്ചിരുന്നതും, ഒരു മാസംമുമ്പു 'കേരളോദയ' ത്തിൽ പ്രസിദ്ധീകരിച്ചിരുന്നതുമായ ലേഖനത്തിന്നു മറുവടിയായി, 'ബാലാകലേശവും കെ. രാമകൃഷ്ണപ്പിള്ള അവർകളും' എന്ന തലവാചകത്തിൽ, ടി. കെ. കൃഷ്ണമേനോൻ അവർകൾ 'കേരളോദയ'ത്തിൻെറ ഇക്കഴിഞ്ഞ രണ്ടു ല

കങ്ങളിൽ എഴുതിയിരിക്കുന്ന ആക്ഷേപങ്ങൾക്കു സമാധാനം പറവാൻ ഞാൻ ബദ്ധനാകയാൽ മാത്രം, വിശേഷപ്രയോജനം ലേശമില്ലാത്തതായ ഈ വിവാദത്തിൽ വീണ്ടും പ്രവേശിക്കേണ്ടിവന്നിരിക്കുന്നു. കൃഷ്ണമേനോൻ അവർകൾ 'ചിലരുടെ ഉപദേശപ്രകാരം' ആണ് ആ മറുവടി അയച്ചതെന്നും, സ്വന്തമനസ്സാലെ അയച്ചതല്ലെന്നും മറുവടിയുടെ മുഖവുരയിൽ സൂചിപ്പിച്ചിട്ടുണ്ടല്ലോ; അങ്ങിനെ ചെയ്യുവാനുണ്ടായ ഹേതു, 'പലകാരണങ്ങളെക്കൊണ്ടും രാമകൃഷ്ണപ്പിള്ള അവർകളുടെ ലേഖനത്തെ ഞാൻ ഗൌരവമായി വിചാരിച്ചിട്ടില്ല; രാമകൃഷ്ണപ്പിള്ള അവർകളെ ഞാൻ നല്ലപോലെ അറിയുന്നതുകൊണ്ട് അതിനൊരു മറുവടി എഴുതീട്ട് ആവശ്യമുണ്ടെന്നും എനിക്കു തോന്നീട്ടില്ല'— എന്നാണെന്നും പറഞ്ഞിരിക്കുന്നു. എന്നാൽ, മേനോൻ അവർകളുടെ മറുവടിക്കു മറുവടി എഴുതുന്ന കാൎയ്യത്തിൽ, നേരേ മറിച്ചാണ് എനിക്ക് അങ്ങോട്ടുള്ള വിചാരം: ഞാൻ അദ്ദേഹത്തിന്റെ മറുവടിയെ ഗൌരവമായി ഗണിച്ചിട്ടുണ്ട്; അദ്ദേഹം എന്നെ അറിയുംപോലെ, ഞാൻ അദ്ദേഹത്തെ നല്ലവണ്ണം അറിയുന്നില്ലാത്തതുകൊണ്ട്, ഒരു സമാധാനം എഴുതീട്ട് ആവശ്യമുണ്ടെന്നും തോന്നീട്ടുണ്ട്. മേനോൻ അവർകൾ എന്നെ എപ്പോൾ അറിവാൻ തുടങ്ങിയോ, അപ്പോൾ തുടങ്ങി ഞാനും അദ്ദേഹത്തെ അറിഞ്ഞുവന്നിരിക്കയാലും, അറിവിന്റെ 'ആഴം' ഓരോരുത്തന്റെയും നോട്ടത്തിന്റെ 'പോച്ചൽ' അനുസരിച്ചിരിക്കുന്നതാകയാലും, എന്റെ ലേഖനത്തിന്ന് അദ്ദേഹം ഒരു മറുവടി എഴുതീട്ട് ആവശ്യമുണ്ടായിരുന്നില്ലെന്നുതന്നെയാണ് എന്റെയും വിശ്വാസം. വഴിയേ വരുന്ന സംഗതികൾകൊണ്ട്, അദ്ദേഹവും 'ചിലരുടെ ഉപദേശപ്രകാരം' ആ മറുവടി അയപ്പാൻ തുനിയേണ്ടിയിരുന്നില്ലെന്നു സമ്മതിക്കേണ്ടിവരും. എന്നാൽ, 'അതീതകാൎയ്യാനുശയേന കിം സ്യാൽ'?

കൃഷ്ണമേനോൻ അവർകളുടെ മറുവടിയിൽ ഒന്നാംഖണ്ഡിക, 'സാഹിത്യസമാജ'ത്തെയും 'ബാലാകലേശ'ത്തെയും ഒന്നായി സംബന്ധിച്ചേടത്തോളം, പ്രസ്തുതബാഹ്യം (irrelevant) ആകയാൽ, അതിനു സമാധാനം പറയേണ്ടുന്ന ആവശ്യം എനിക്കില്ല. 'വാസ്ത

കഴിഞ്ഞ മഹാരാജാവു തിരുമനസ്സിലെ അറുപതാമത്തെ തിരുവയസ്സു തികയുന്ന 'ഷഷ്ടിപൂർത്തി'യുടെ ആഘോഷവും അനന്തരസംഭവങ്ങളും എല്ലാരും അറിഞ്ഞിട്ടുള്ളതാണ്; ആ അവസരത്തിൽ 'പനിഞ്ഞിൽ' പൊട്ടിയുണ്ടായ 'ബാലാകലേശം' ആകുന്ന 'ഉമ്പിളുന്ത' 'സാഹിത്യസമാജ' ക്ഷേത്രത്തിനുള്ളിലേക്കു കുതിച്ചു ചാടുവാൻ തക്കവണ്ണം 'തൊണ്ടാൻമാക്രി' (പോക്കാച്ചിത്തവള) ആയിത്തീൎന്നുവരെയുള്ള രൂപവികാരങ്ങളും ലോകപ്രസിദ്ധമാണ്. ഈ വിവരങ്ങൾ 'ബാലാകലേശ'ത്തിൽ തന്നെ പ്രസ്താവിച്ചിട്ടുണ്ടു; പോരാഞ്ഞിട്ടെന്നപോലെ, ഇപ്പോൾ വാദവിഷയമായിത്തീൎന്നിരിക്കുന്ന 'മംഗളോദയം' വൃശ്ചികലക്കത്തിൽ, തൽകൎത്താവുതന്നെ വീണ്ടും വിസ്തരിച്ചിട്ടുണ്ടു. അവിടെയും വാദത്തിനു് ആവശ്യമില്ലാതെ അസംബന്ധമായി ഉപന്യസിച്ചസ്ഥിതിക്കു അങ്ങിനെ ചെയ്വാൻ സമ്മതിച്ചപത്രാധിപർ, ഇവിടെയും അപ്രകൃതമായി ഘടിപ്പിക്കാൻ, ഈ സംഗതികളെ പിടിച്ചുവലിച്ചു ഉന്തിത്തള്ളിക്കൊണ്ടുവരേണ്ടിയില്ലായിരുന്നു എന്നു വിചാരിക്കാത്തതിനെപ്പററി ഞാൻ ആശ്ചൎയ്യപ്പെടുന്നില്ല.

ഒന്നാംഖണ്ഡിക അപ്രകൃതമാണെന്നു ഞാൻ പറയുന്നതെന്തുകൊണ്ടായിരിക്കുമെന്നു ചിലർ ചോദിച്ചേക്കാം. അതിനു സമാധാനം ഇതാണ്: വിവാദവിഷയം, 'ബാലാകലേശ'ത്തെ സാഹിത്യസമാജം ത്യജിച്ചതിനെ സംബന്ധിച്ചുള്ളതാണല്ലോ. സമാജത്തിന്റെ ആലോചനക്കു വിഷയീഭവിച്ചതു്, 'ബാലാകലേശ'ത്തിന്റെ ഉൽപത്തിചരിതമോ, തൽകൎത്താവിനു ലഭിച്ച പ്രശംസാപത്രങ്ങളോ, സമ്മാനമോ, മറേറാ മറേറാ അല്ല; നാടകം എന്ന പേരിൽ സമാജത്തിന്റെ മുമ്പാകെ സമൎപ്പിച്ചതായ കൃതി മാത്രമേ, സമാജത്തിന്റെ ത്യാജ്യഗ്രാഹ്യവിചാരങ്ങൾക്കു അധീനമായിട്ടുള്ളു. അതിനെപ്പററി നിരൂപണം ചെയ്തു പുറപ്പെടുവിച്ച അഭിപ്രായങ്ങളെ ഖണ്ഡിക്കുന്നതിന്നു്, നിരൂപണകൎത്താവിനെയോ മററുള്ളവരെയോ, അധിക്ഷേപിക്കയോ, ബ്രഹ്മാണ്ഡോൽപത്തി തുടങ്ങിയ ചരിതങ്ങൾ പറകയോ, ചെയ്യേണ്ടുന്ന ആവശ്യമോ ന്യായമോ ഇല്ലാ. വാദപ്രതിവാദത്തിൽ, പ്രകൃതം ഇന്നതു് അപ്രകൃതം ഇന്നതു്, എന്നു

നിഷ്കൃഷ്ടമായി കരുതിയ വച്ചിട്ടില്ലെങ്കിൽ, വാദത്തിന് ഒരവസാനം കാണ്മാൻ സാധിക്കയില്ല; 'ബാലാകലേശാകൃത്താവു നാടകമെഴുതു മ്പോൾ ഉപയോഗിച്ച തൂലികയുടെ മെച്ചംകൂടി പ്രശംസാപത്രങ്ങ ളിലൊന്നായി പ്രസ്താവിക്കാൻ പ്രതിപക്ഷികൾക്കു പ്രലോഭനം ഉ ണ്ടായിക്കൂടാ എന്നില്ല.

അതിങ്ങിനെ നില്ക്കട്ടെ. ഒരു സംഗതിയെപ്പററി സമാധാ നം പറയാതെ, ഈ അപ്രകൃതമായ ഒന്നാം ഖണ്ഡികയെ തിരസ്ക രിക്കുവാൻ ഞാൻ അനുഗ്രഹിക്കുന്നില്ല. മേനോനവർകൾ ഇങ്ങിനെ പറയുന്നു:—

"ഈ കൃതിയെ ഒന്നിലധികം പ്രാവശ്യം വായിച്ച വലിയ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടും, സാവധാനത്തിൽ മുഴുവ നും വായിച്ച രാജരാജവൎമ്മ കോയിത്തമ്പുരാൻ തിരുമനസ്സുകൊ ണ്ടും, കൊടുങ്ങല്ലൂർ ചെറിയ കൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സുകൊ ണ്ടും ഇതിനെക്കുറിച്ച വളരെനല്ല അഭിപ്രായം പറഞ്ഞിട്ടില്ലായിരു ന്നുവെങ്കിൽ ആവിധം ചെയ്യു'— (മുഖവുര എഴുതിക്കൊടുത്ത)— 'ഏകകുററത്തിന് ഈ കലാപകാലത്തു രാമകൃഷ്ണപ്പിള്ള അവർകൾ എൻെറ അഭിപ്രായത്തിന്നും കണ്ഠപാശം വിധിക്കുമായിരുന്നു—"

നന്നായി! കൃഷ്ണമേനോൻ അവർകളുടെ ഈ പ്രതിജ്ഞാവാച കത്തിൽ ഒളിഞ്ഞു കളിക്കുന്ന യുക്തിഭ്രമത്തെ വെളിവിൽ കൊണ്ടുവ ന്നു പ്രദൎശിപ്പിക്കും മുമ്പ്, അദ്ദേഹത്തിൻെറ സമാധാനത്തിനുവേണ്ടി ഒന്നു പറഞ്ഞുകളയാം: മേനോനവർകളുടെ മുഖവുര, 'സാഹിത്യസ മാജ'ത്തിൻെറ ആലോചനാവിഷയമായി സമൎപ്പിച്ചിരുന്നുവെങ്കി ൽ, അതിന്നു കണ്ഠപാശം തന്നെ വിധിക്കുമായിരുന്നു; അരിയെത്ര യെന്നു ചോദിക്കുമ്പോൾ പയറഞ്ഞാഴി എന്നു പറവാൻ, മേനോന വർകളെപ്പോലെ, ഞാൻ ശീലിച്ചിട്ടില്ലാസ്സുകൊണ്ടായിരുന്നു, അങ്ങി നെ വിധിക്കാത്തതു്. അതല്ലാതെ, മേനോൻ അവർകൾ അഭിമാ നിക്കുംപോലെ, കേരളവൎമ്മപ്രഭൃതികളുടെ 'വളരെ നല്ല അഭിപ്രാ യം' കണ്ടതുകൊണ്ടായിരുന്നു കണ്ഠപാശം വിധിക്കാത്തതു് എന്ന ദു സ്സ്വപ്നം വിട്ടുകളകയാണ് അധികം യുക്തം. ഈ ദുസ്സ്വപ്നത്താലു

ള്ള ബുദ്ധിഭ്രമം എന്തെന്നു് അദ്ദേഹം അറിഞ്ഞിട്ടില്ലായിരിക്കാം. 'ഇന്നയിന്നആൾ ഈ അഭിപ്രായത്തെ അനുകൂലിക്കുന്നു; അതുകൊണ്ടു നിങ്ങളും ഇതിനെ സമ്മതിക്കണം'—എന്നു വാദിക്കുന്നതു യുക്തിഭ്രമത്തിനു ദൃഷ്ടാന്തമാണെന്നു യുക്തിശാസ്ത്രജ്ഞന്മാർ പറയുന്നുണ്ടു്; argumentum ad verecundiam എന്നാണു് ഈ യുക്തിഭ്രമത്തിന്റെ സംജ്ഞ. ഈ യുക്തിഭ്രമം, അനുമാനപദ്ധതിയെ സംബന്ധിച്ചേടത്തോളം, ഒരു വാദപദത്തെ വിട്ടു മറ്റൊന്നിനു മറുവട് പറക എന്ന ignoratio elenchi ആണെന്നും; സാധ്യാനുമാനികമായ ഊഹത്തെ സംബന്ധിച്ചേടത്തോളം illicit generalisation എന്ന ന്യായവിരുദ്ധമായ സാമാന്യനിഗമനം ആണെന്നും ആകുന്നു, ശാസ്ത്രജ്ഞന്മാരുടെ മതം. കേരളവൎമ്മപ്രഭൃതികൾ മുമ്പു പത്തു സംഗതികളിൽ പുറപ്പെടുവിച്ച അഭിപ്രായങ്ങൾ ശരിയായിരുന്നു, എന്നു സമ്മതിച്ചാലും; പതിനൊന്നാമത്തെ സംഗതിയിൽ പറയുന്ന അഭിപ്രായവും ശരിയാണെന്നു സിദ്ധിക്കയില്ല. അവർ എല്ലാക്കാലങ്ങളിലും, എല്ലാ അവസ്ഥകളിലും, എല്ലാ വിഷയങ്ങളിലും,—എന്നല്ല സൎവ്വസാധാരണമായി—ശരിയായ അഭിപ്രായങ്ങളേ പ്രസ്താവിക്കൂ എന്നു സിദ്ധവൽകരിക്കുന്നതുകൊണ്ടാണു് ഇങ്ങിനെ യുക്തിഭ്രമം പിടിപെടുന്നതു്; അങ്ങിനെ സിദ്ധവൽകരിപ്പാൻ ന്യായമില്ലെന്നു സ്പഷ്ടമല്ലേ? ഈ യുക്തിശാസ്ത്ര സിദ്ധാന്തത്തെ ഇതിലധികം ഇവിടെ വിസ്തരിക്കുന്നില്ല. എന്നാലിനി, കേരളവൎമ്മാദികളുടെ അഭിപ്രായങ്ങൾ എങ്ങിനെയുണ്ടായി എന്നു് ആലോചിക്കാം. കൊടുങ്ങല്ലൂർ തമ്പുരാനവർകളെക്കുറിച്ചു് എനിക്കു നിശ്ചയമാക്കിപ്പറവാൻ ഒന്നും തോന്നുന്നില്ല; എനിക്കു് അദ്ദേഹത്തിന്റെ സാഹിത്യഗ്രന്ഥങ്ങളെപ്പറ്റി പരിചയമില്ല. വലിയ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടും, അവിടുത്തെ ഭാഗിനേയനും എന്റെ ഗുരുഭൂതനുമായ രാജരാജവൎമ്മകോയിത്തമ്പുരാൻ അവർകളും, സാമാന്യേന മഹാമനസ്കന്മാരാണു്; ഒരാൾ ഒരു കൃതി സമൎപ്പിച്ചു് അഭിപ്രായം അറിവാൻ ആഗ്രഹിച്ചാൽ, അവർ ദോഷപ്രഖ്യാപനവൈമുഖ്യത്താൽ, കഴിവുള്ളേടത്തോളം ദോഷം പറയാതെ, ഗ്രന്ഥകൎത്താവിനെ അനുമോദിക്കാറാണുള്ളതു്. ഈ സംഗതിയിലും ആ

ങ്ങിനെയായിരിക്കാം എന്നു മാത്രം പറകയല്ലാതെ, അങ്ങിനെ തന്നെയാണെന്നു നിശ്ചയശബ്ദമായ വാചകം പ്രയോഗിപ്പാൻ ഞാൻ ഒരുങ്ങുന്നില്ല. പിന്നെ, കൃഷ്ണമേനോനവർകൾക്കു താല്പൎയ്യമുള്ള ഒരു സംഗതിയിൽ, അവരിരുവരും വളരെ അനുകമ്പ കാണിക്കുന്നവരാണെന്ന് എന്റെ അനുഭവത്താൽ അറിയാം; അതു മേനോനവർകൾക്കും അറിയാം. 'ബാലാകലേശ' സംഗതിയിൽ, കൃഷ്ണമേനോൻ അവർകൾ ആ ഗുരുജനങ്ങൾക്കു യാതൊരു ശിപാൎശിയും അയച്ചിട്ടില്ലായിരുന്നാൽ കൂടിയും, അവർ ഗ്രന്ഥകൎത്താവിനെ പ്രോത്സാഹിപ്പിക്കാൻ വേണ്ടി അങ്ങിനെ പ്രശംസാപത്രം എഴുതിക്കൊടുത്തു എന്ന് ഊഹിപ്പാൻ പല ന്യായങ്ങളുമുണ്ട്. മേല്പടി പ്രശംസാപത്രങ്ങൾ തന്നെയും, അവർ സ്വന്തമായി എഴുതിക്കൊടുത്തതാണെന്നു വിശ്വസിപ്പാൻ പ്രതിബന്ധമായ ചില നടവടികൾ ചിലപ്പോൾ ഉണ്ടാവാറുള്ളതുകൊണ്ട്, അവയിൽ അവരുടെ കൈയൊപ്പുണ്ടെന്നും, അവയെ അവർ സമ്മതിച്ചിട്ടുണ്ടെന്നും മാത്രം വിശ്വസിക്കാം. എന്തെന്നാൽ: ആ ഗുരുജനങ്ങളുടെ ആജ്ഞ അനുസരിച്ചു ചില പുസ്തകങ്ങൾക്കു പ്രശംസാപത്രങ്ങൾ ഞാൻ തയ്യാറാക്കിക്കൊടുക്കയും, അവർ ഒപ്പുവയ്ക്കയും ചെയ്തിട്ടുണ്ട്. കൃഷ്ണമേനോൻ അവർകളുടെ 'ഭൂപ്രകൃതിശാസ്ത്ര'ത്തിന്നുള്ള മുഖവുര (ഇംഗ്ലീഷിൽ) എഴുതിയതു് ആരായിരുന്നു എന്നു ഞാൻ വിസ്മരിച്ചിട്ടില്ല; ആ മുഖവുരയിൽ മേനോനവർകൾക്കു രുചിക്കാത്ത ചില വിമൎശങ്ങൾ ചെയ്തിരുന്നതിനെ അദ്ദേഹം നീക്കിക്കളഞ്ഞതെങ്കിലും ഓൎമ്മിക്കുന്നുണ്ടാവുമോ? ഈ വക സംഗതികൾ ബഹുജനസമക്ഷം പ്രദൎശിപ്പിക്കേണമെന്ന് എനിക്ക് ആഗ്രഹമുണ്ടായിട്ടു പ്രസ്താവിക്കുന്നതല്ല; പ്രസ്തുതവാദത്തിനു ബാഹ്യമായ സംഗതികളെ മേനോനവർകൾ തന്നെ 'ഇഴത്തു'കൊണ്ടുവന്നതിനാൽ, ഇത്രയും പ്രകൃതം വിട്ടുപറവാൻ ഞാൻ നിൎബ്ബന്ധിതനായിപ്പോയതുകൊണ്ടും, അദ്ദേഹം മേലാലെങ്കിലും വാദപ്രതിവാദം ചെയ്യുമ്പോൾ യുക്തപഥത്തിൽനിന്നു ചലിക്കാതിരിപ്പാൻ ഇങ്ങിനെ ചിലതു ഓൎമ്മവരുത്തേണ്ടതു് ആവശ്യകമാണെന്നു കാണുക കൊണ്ടും, മേലെഴുതിയ സംഗതികൾക്കു 'വെളിച്ചം തട്ടി'ക്കേണ്ടിവന്നതാണ്.

അക്കഥയും നില്ക്കട്ടെ. മറുവടിയിലെ രണ്ടാംഖണ്ഡികയേയും നാലാം ഖണ്ഡികയേയും ഒന്നായി നിരൂപിക്കേണ്ടിവരുന്നു. 'ബാലാകലേ' ശത്തിനും കൃഷ്ണമേനോൻ അവർകൾക്കും തമ്മിലുള്ള ബന്ധത്തെപ്പററി, ഞാൻ എന്റെ ലേഖനത്തിൽ ചെയ്തിട്ടുള്ള സൂചനങ്ങൾക്ക മറുവടിയായി അദ്ദേഹം പറയുന്നതാവിത്:— 'ബാലാകലേശ' ത്തെ മിസ്റ്റർ കറുപ്പൻ ഭാരതവിലാസം അച്ചുകൂടത്തിൽ രണ്ടാമത് അച്ചടിപ്പിച്ചു വരുന്നസമയം, അടുത്തു തുടങ്ങിയ കൊച്ചിസാഹിത്യസമാജം വകയായി അതിനെ പ്രസിദ്ധപ്പെടുത്തുന്നതിനെക്കുറിച്ച് ഒരു ദിവസം സംസാരമുണ്ടായി. അപ്പോൾ അതിനു വേണ്ട അനുവാദം വാങ്ങിക്കൊടുത്താൽ കൊള്ളാമെന്നു മിസ്റ്റർ കറുപ്പൻ എന്നോടാവശ്യപ്പെടുകയും, എന്നാൽ കഴിയുന്ന സഹായം ചെയ്വാൻ ഒരുക്കമാണെന്നു ഞാൻ മിസ്റ്റർ കറുപ്പനെ അറിയിക്കയും ചെയ്തു................ .....കാര്യദശിയുടെ നിലയിൽ എനിക്ക മിസ്റ്റർ കറുപ്പൻ ബുക്കോടുകൂടി എഴുതി അയയ്ക്കാമെന്നു ഞാൻ വിചാരിച്ചു. ഇങ്ങിനെ വേണമെന്ന് എല്ലാവക്കും അറിയാവുന്നതുകൊണ്ടു ഞാൻ മിസ്റ്റർ കറുപ്പനോടു പറഞ്ഞില്ല. പിന്നെ ഈ കാര്യം തന്നെ ഞാൻ തീരെ മറന്നു. അനുവാദം കിട്ടുവാൻ പ്രയാസമുണ്ടാവില്ലെന്നു കരുതിയായിരിക്കാം, മിസ്റ്റർ കറുപ്പൻ ബുക്കുകളിൽ കൊച്ചിസാഹിത്യസമാജം വക എന്നച്ചടിച്ചത്. ഏതായാലും, സമാജംവകയെന്ന് അച്ചടിപ്പിച്ചതിനെ ആക്ഷേപിച്ച് അധ്യക്ഷൻ തിരുമനസ്സിലെ തിരുവെഴുത്തു മിസ്റ്റർ കറുപ്പൻ കാണിച്ചപ്പൊഴാണു പണ്ടു നടന്ന സംസാരത്തെ വീണ്ടും ഞാനോത്തത് (വ) ............. ..... മുമ്പിൽ പറഞ്ഞിട്ടുള്ള സംഗതികളിൽനിന്ന് എനിക്ക ബാലാകലേശമായി പ്രത്യേകമൊരു ബന്ധവുമില്ലെന്നും സാഹിത്യസമാജം വകയെന്ന് അച്ചടിപ്പിപ്പാൻ ഞാൻ മിസ്റ്റർ കറുപ്പനെ അനുവദിക്കയോ അനുവാദം വാങ്ങിക്കൊടുക്കാമെന്നു ഞാൻ പ്രതിജ്ഞ ചെയ്കയോ ചെയ്തിട്ടില്ലെന്നും വിശദമാകുന്നുണ്ട്..............നൂറിലധികം ആളുകളുള്ള ഒരു സഭയുടെ അനുവാദം വാങ്ങിക്കൊടുക്കാമെന്നു പ്ര

തിജ്ഞ ചെയ്യാനോ അവരുടെ അനുവാദം കൂടാതെ സമാജം വക യെന്നു പ്രസിദ്ധപ്പെടുത്തുവാൻ അനുവാദം നല്കാനോ ഞാൻ തു നിയുമെന്നു രാമകൃഷ്ണപിള്ള അവർകൾ തീൎച്ചയാക്കി, അതിനെ അ ടിസ്ഥാനമാക്കി ശകാരിച്ചതിൽ ഞാൻ അതിശയിക്കുന്നു.........(രു)

ശരി! ഞാൻ മേനോനവർകളെ ശകാരിക്കയാണു് ചെയ്തതെന്നു് അദ്ദേഹം ഗ്രഹിച്ചതിൽ ഞാൻ അതിശയിക്കുന്നില്ല; വിസ്മയിക്കു ന്നുമില്ല; ആശ്ചൎയ്യപ്പെടുന്നുമില്ല; അനുശോചിക്കുന്നതേയുള്ളൂ. മേ നോനവർകളുടെ, മേൽപറഞ്ഞ പ്രതിജ്ഞകളെയൊക്കെ, ഒരു നു ള്ളുപ്പും കൂട്ടാതെ, വിഴുങ്ങിക്കളയാമായിരുന്നു; എനിക്കു കിട്ടീട്ടുള്ള അ റിവുകൾ അതിന്നു പ്രതിബന്ധമായി നില്ക്കുന്നുവല്ലോ! മേനോനവ ൎകൾക്കു 'ബാലാകലേശ'വുമായുള്ള ചാൎച്ചയോ, വേഴ്ചയോ, അദ്ദേ ഹം അതിന്റെ 'മുഖവുര'ക്കാരനാണെന്ന വസ്തുതകൊണ്ടുതന്നെ സിദ്ധമാണു്. പോരാതെ എങ്കിൽ, '........പുസ്തകം അച്ചടിച്ച് അ ച്ചടിപ്പിഴകൾ തീൎപ്പാൻ കടലാസ്സുകൾ...... തിരുത്തിയതിൽ...... ടി. കെ. കൃഷ്ണമേനോൻ അവർകളുടെ അനുകമ്പയോടുകൂടിയ സഹാ യവും കൂടി ഉണ്ടായിരുന്നു........—' എന്നു മിസ്റ്റർ കറുപ്പ ൻ തന്നെ വൃശ്ചികലക്കം 'മംഗളോദയ'ത്തിൽ എഴുതുകയും, മേനോ നവർകൾ സമ്മതിച്ചു പ്രസിദ്ധപ്പെടുത്തുകയും ചെയ്തിട്ടുള്ളതും ഒരു തെളിവാണല്ലോ; ഇതു് ഒന്നാം പതിപ്പിനെ സംബന്ധിച്ചതാണെ ന്ന ഒരു ഒഴികഴിവു പറഞ്ഞു തള്ളിയാലും, വേറേ ചില സംഗതി കൾ ഗ്രന്ഥകോടിയിൽനില്ക്കുന്നുണ്ടു്. 'ബാലാകലേശ'ത്തെപ്പറ്റിയ ആക്ഷേപസമാജത്തിന്റെ ആലോചനസ്സു വന്ന കാലത്തു (൧൦൮൫ ഫെബ്രുവരിയിൽ) ഞാൻ തൃശ്ശിവപേരൂരിൽ ഉണ്ടായിരുന്നു; അ ന്നുതന്നെ ഞാൻ അന്വേഷിച്ചറിഞ്ഞ സംഗതികൾകൊണ്ടു, മേ നോൻ അവർകളുടെ 'ബാലാകലേശ'മായുള്ള ബന്ധത്തെപ്പറ്റി, എനിക്കു അദ്ദേഹത്തിന്റെ ഇപ്പോഴത്തെ പ്രതിജ്ഞകൾക്കു വിപരീ തമായ അനുമാനമാണുണ്ടായതു്. എന്റെ സന്ദേഹങ്ങൾ തീൎക്കു വാൻ വേണ്ടി, ഞാൻ ഇതിനിടെ 'ഭാരതവിലാസം' അച്ചുകൂടപ്രവ ൎത്തകന്നു് തെരെഴുതയയ്ക്കുകയും, അതിന്നു താഴെ ചേൎക്കുന്ന മറുപടി-

കിട്ടുകയും ചെയ്തിട്ടുണ്ട്. എൻെറ ചോദ്യങ്ങൾ മറുവടികൊണ്ടുതന്നെ വ്യക്തമാവുന്നു:—

'ബാലാകലേശം അച്ചടിപ്പാൻ ഏല്പിച്ചതും പ്രൂഫ് നോക്കിയതും (മിസ്റ്റർ) കൃഷ്ണമേനോൻ തന്നെ. പ്രൂഫ്, (മിസ്റ്റർ) കറുപ്പനെ കാണിച്ചിട്ടുണ്ടോ എന്നു നിശ്ചയമില്ല. പ്രൂഫ് എറണാംകുളത്തെക്കയയ്ക്കുകയും പ്രൂഫ് തിരുത്തി അയയ്ക്കുകയും ചെയ്യും. ഇവിടെനിന്നയയ്ക്കുന്നതും, അവിടെനിന്നയച്ചതരുന്നതും (മിസ്റ്റർ) കൃഷ്ണമേനനാണ്. കൊച്ചിസാഹിത്യസമാജം വക എന്നച്ചടിപ്പാൻ (മിസ്റ്റർ) കൃഷ്ണമേനവനാണെഴുതി തന്നതു്. സമാജാദ്ധ്യക്ഷൻ, അതു തടയുയുവാനും, അതു തടഞ്ഞല്ലാതെ പുറത്തുവിടുവാൻ പാടില്ലെന്നും എഴുതി അറിയിച്ചു. അതുപ്രകാരം തടഞ്ഞു വില്ക്കുന്നു. വേറേ ആരും എഴുതി അയച്ചിട്ടില്ല. പുസ്തകം വില്പാൻ അധികാരപ്പെടുത്തിയതു (മിസ്റ്റർ) കൃഷ്ണമേനവനാണ്. അച്ചടിക്കൂലി മുതലായതു (മിസ്റ്റർ) കറുപ്പൻെറ കണക്കിൽ വയ്ക്കണമെന്നു (മിസ്റ്റർ) കൃഷ്ണമേനോൻ പറഞ്ഞപ്രകാരം (മിസ്റ്റർ) കറുപ്പൻെറ പേരിൽ വച്ചിട്ടുണ്ട്.........'

ഇതാണ് അച്ചുകൂടപ്രവൎത്തകൻെറ മറുവടി. ഈ മറുവടിയിലും, മേനോനവർകളുടെ മറുവടിയിൽനിന്നു മുമ്പു ഉദ്ധരിച്ചഭാഗങ്ങളിലും, കീഴ്വരയിട്ട ചില വാചകങ്ങൾ അടയാളപ്പെടുത്തിയതു് ഞാനാകുന്നു. മിസ്റ്റർ കറുപ്പൻെറ അതിക്രമത്തെപ്പററി സമാജത്തിൽനിന്നു നടത്തിയ കത്തെടപാടുകളെക്കൊണ്ടു ഞാൻ ഊഹിച്ചതും; അതിനെ ആധാരമാക്കി പ്രസ്താവിച്ചതും, മേനോനവർകൾ മിസ്റ്റർ കറുപ്പൻെറ 'സഹായൻ' ആണെന്നുമാത്രമായിരുന്നു; ഇപ്പോൾ ഉദ്ധരിച്ച മറുവടിയെ ആസ്പദമാക്കുന്നപക്ഷം, 'ഉത്സാഹിപ്പിച്ചകുററം' അല്ല, 'പ്രധാനകുററം' തന്നെ മേനോനവർകളുടെ മേൽ ആരോപിക്കേണ്ടിവരും. കഥ ഇങ്ങിനെ തിരിഞ്ഞുമറിഞ്ഞുവരേണമെന്നു ഞാൻ ആഗ്രഹിച്ചിട്ടേ ഇല്ല; 'സാഹിത്യസമാജ'ത്തിൻെറ പ്രതിഷ്ഠയ്ക്കു ആരും കളങ്കം ചേൎക്കരുതാത്തതാണെന്നു വിചാരിക്കുമ്പോൾ, ഈ വാദപ്രതിവാദത്തിൽ ഇങ്ങിനെയൊരു ദശാവിശേഷം വന്നതിൽവച്ച് എനിക്കു വ്യസനവുമില്ല.

കൃഷ്ണമേനോൻ അവർകൾ തന്റെ ദുസ്സ്വപ്നാടനത്താൽ ചെന്നു ചാടിപ്പോയിരിക്കുന്ന പടുകുഴികളിൽ കിടന്നുകൊണ്ടു ജല്പിക്കുന്ന അസംബന്ധവാക്കുകളാണ്, അദ്ദേഹത്തിന്റെ മറുവടിയിൽ ഏറിയ കൂറും. അപ്രകൃതവാദങ്ങൾ ചെയ്തിട്ടെങ്കിലും കേസ് ജയിപ്പാൻ ഉൽകണ്ഠയോടു കൂടിയിരിക്കാറുള്ള ചില 'ന്യായവാദി' കളെപ്പോലെ, അദ്ദേഹവും, എന്റെ ലേഖനത്തിൽ വിവാദകോടിയായി തൊടുത്തിട്ടില്ലാത്ത എത്രയോ സംഗതികളെപ്പററി തന്റെ പ്രതിവാദപ്രസംഗത്തിൽ ബഹളം കൂട്ടിയിരിക്കുന്നു. അവയ്ക്കൊക്കെ സമാധാനം പറവാൻ ആവശ്യമോ ഔചിത്യമോ ഉണ്ടെന്നു ഞാൻ വിചാരിക്കുന്നില്ല; ബാദ്ധ്യതയും എനിക്കില്ല. എന്നാലും മററു ചില കാൎയ്യങ്ങൾ പറവാനും ചോദിപ്പാനും ഉള്ളതിനാൽ, അദ്ദേഹത്തെ ആ കുണ്ടുകളിൽനിന്നു കരയ്ക്കു കയററിനിൎത്തുക ആവശ്യകമായിത്തീൎന്നിരിക്കുന്നു.

ദുസ്സ്വപ്നത്തിന്റെ ഒന്നാന്തരം ലക്ഷ്യം ആണല്ലോ, 'ബാലാകലേശ'വുമായി തനിക്കു് പ്രത്യേകബന്ധമൊന്നുമില്ലെന്ന നിഷേധം; അതു് എത്രത്തോളം യഥാൎത്ഥമെന്നതു് ഇപ്പോൾ വെളിപ്പെട്ടുവല്ലോ. ആ നിഷേധത്തിന്മേൽ കെട്ടിയുയൎത്തിയ പ്രതിവാദമാളിക, 'ഭാരതവിലാസം' അച്ചുകൂടപ്രവൎത്തകന്റെ സാക്ഷ്യംകൊണ്ടു്, ഒരു 'പത്രഗൃഹം' (House of sards) എന്ന പ്രകാരത്തിൽ, തകൎന്നും കഴിഞ്ഞുവല്ലോ. 'സത്യഗൂഹനം അസത്യസൂചനം' ആണെന്നു (Suppressio veri est suggestio falsi) ന്യായമനുസരിച്ചു, മേനോൻ അവർകളുടെ പ്രതിവാദങ്ങളെ യഥാൎത്ഥമെന്നു വിശ്വസിക്കേണ്ടുന്ന ആവശ്യമിനിയില്ലെങ്കിലും, അദ്ദേഹം, "രാമകൃഷ്ണപ്പിള്ള അവർകളുടേയും കൂട്ടുകാരുടേയും സ്തുതികൊണ്ടും ശകാരംകൊണ്ടും...മാനത്തിന്നും ജോലിക്കും ഒരു വ്യതിയാനം ഉണ്ടാകുമെന്നു ശങ്കപോലും ഇല്ലാ"ത്തതായ ആ ഉന്നതസ്ഥാനത്തു നിന്നുകൊണ്ടു ചെയ്തിരിക്കുന്ന പ്രസംഗത്താൽ മലിനമായിപ്പോയിരിക്കാനിടയുള്ള വായനക്കാരുടെ ബോധപഥത്തെ ശുദ്ധമാക്കേണ്ടതു് അത്യാവശ്യകമെന്നു ഞാൻ വിചാരിക്കുന്നു. അതിനാൽ എന്റെ ഈ സ

മാധാനമറുവടിയിലും, ഞാൻ ആദ്യം പ്രവേശിച്ചിട്ടില്ലാത്ത ചില അപ്രകൃത സംഗതികളെ സ്പർശിക്കേണ്ടിവന്നിരിക്കുന്നു.

ഒന്നാമതായി, "രാമകൃഷ്ണപ്പിള്ള അവർകളുടെ ലേഖനവിഷയം" എന്നു്, കൃഷ്ണമേനോൻ അവർകൾ, തന്റെ മറുപടിയുടെ ൩-ാംഖണ്ഡികയിൽ സമാഹരിച്ചിരിക്കുന്ന സംഗതികൾ എന്റെ വാദങ്ങളെ ശരിയായി പ്രതിഫലിപ്പിക്കുന്നില്ല. എന്റെ വാദങ്ങളാണെന്നു പറഞ്ഞു മേനോൻ അവർകൾ എഴുതിയിരിക്കുന്ന പ്രമേയങ്ങൾ അദ്ദേഹത്തിന്റെ ഇഷ്ടം പോലെ ചെയ്തിരിക്കുന്ന വാദപദവിരൂപണങ്ങളാകുന്നു. വാദപദങ്ങളിൽ പലതും വികൃതമാക്കിയും, ഇല്ലാത്തതിനെ ഉത്ഭാവനം ചെയ്തും, വായനക്കാൎക്കു തെററായ ധാരണ ഉണ്ടാക്കുവാൻ അദ്ദേഹം പ്രയോഗിച്ചിരിക്കുന്ന യുക്തികൌശലത്തെപ്പററി ഞാൻ ഹസിക്കുകയേ ചെയ്യുന്നുള്ളു. മൂന്നും രണ്ടും അഞ്ചു് എന്ന പ്രമേയത്തിന്നും, രണ്ടും മൂന്നും അഞ്ചു് എന്ന പ്രമേയത്തിന്നും തമ്മിൽപോലും അന്തരമുണ്ടെന്നു് അദ്ദേഹം ഗ്രഹിച്ചിട്ടില്ലെന്നു വരുമോ? എന്റെ ലേഖനവും മേനോനവർകളുടെ സമാഹരണവും ഒത്തുനോക്കിയാൽ, അദ്ദേഹത്തിന്റെ വ്യതിയാനം ബോധപ്പെടുന്നതാകകൊണ്ടു്, അതിനെപ്പററി അധികം വിസ്തരിക്കുവാൻ ഞാൻ ഒരുങ്ങുന്നില്ല. അന്യായഭാഗം കേസിന്റെ മുഖത്തു് ഒരു ഹരതമമുഖം വച്ചുകെട്ടി പ്രദശിപ്പിച്ചാൽ, ആ കപടവേഷത്തെ നോക്കിക്കൊണ്ടു പ്രസംഗിക്കുന്നതെല്ലാം ജഡ്ജി കൈക്കൊള്ളുമെന്നായിരിക്കാം മേനോൻ അവർകൾ വിചാരിക്കുന്നതു്. അതല്ലെങ്കിൽ, "മിസ്റ്റർ കറുപ്പന്റെ കൃതിയെ ആദ്യന്തം ആക്ഷേപിച്ചു് അതിന്നു യാതൊരു സമാധാനവും മിസ്റ്റർ കറുപ്പനോടു ചോദിക്കാതെ രണ്ടുനാലാളുകൾ കൂടി വിധി ഉച്ചരിച്ച നിലയിലിരിക്കേണമെന്നു ശഠിക്കുന്ന"തായി അദ്ദേഹം എന്നെപ്പററി പറവാൻ ന്യായം കാണുന്നില്ല. ഞാൻ ഒരിക്കലും അങ്ങിനെ ശഠിച്ചിട്ടേ ഇല്ല; ഇപ്പോഴും ശഠിക്കുന്നില്ല. എന്റെ കേസ് എന്താണു്? മിസ്റ്റർ കറുപ്പന്റെ ലേഖനത്തിൽ—വൃശ്ചികലക്കം 'മംഗളോദയ'ത്തിലെ ലേഖനത്തിൽ—എന്റെ നിരൂപണത്തിന്നു

ഉള്ള പ്രത്യാഖ്യാനമല്ല അടങ്ങിയിരിക്കുന്നത്, നിരൂപകനെയും കമ്മിററിയേയും സമാജത്തെയും ശകാരിക്കയാണ് അതിലെ മുഖ്യ വിഷയം; ഈ നിലയിലുള്ള ലേഖനം പ്രസിദ്ധീകരിപ്പാൻ ന്യായമില്ല, എന്നാണല്ലോ. നിരൂപണത്തിലെ സാഹിത്യസംബന്ധമായ വാദത്തെക്കുറിച്ചുള്ള പ്രത്യാഖ്യാനമായിരുന്നാൽ, അതിന്നു ഖണ്ഡനമായോ മണ്ഡനമായോ എനിക്കു പറവാനുള്ളതു പറയാമായിരുന്നു എന്നും; നേരെ മറിച്ച്, സാഹിത്യസമാജത്തിന്റെ പ്രതിഷ്ഠയ്ക്കു ചേരാത്ത വിധത്തിൽ അപ്രകൃതമായി ശകാരം പ്രസിദ്ധീകരിച്ചതിന്നു സമാധാനം അറിയേണമെന്നുമായിരുന്നുവല്ലോ എന്റെ ലേഖനത്തിൽ സൂചിപ്പിച്ചിരുന്നത്. ആ സ്ഥിതിക്കു, വാദപദങ്ങളെ വിട്ട്, കൃഷ്ണമേനോനവർകൾ തുടർന്നിരിക്കുന്ന വക്രഗതികളെ വിക്രമസൂചനമായി കരുതുവാൻ അവകാശമേയില്ല. മിസ്റ്റർ കറുപ്പന്റെ ലേഖനം അപ്രകൃതമോ, അല്ലയോ; അപ്രകൃതമെങ്കിൽ, അങ്ങിനെയുള്ളതു പ്രസിദ്ധീകരിപ്പാൻ പത്രാധിപന്മാർ എന്തു സമാധാനം കണ്ടിരിക്കുന്നു, എന്ന് ആലോചിച്ചു തീർച്ചചെയ്യേണ്ടതിന്ന്, സാഹിത്യസമാജം കടപ്പെട്ടിരിക്കുമ്പോൾ, അതിന്ന്, "പത്രാധിപന്മാരുടെ സഹകരണം വേണ്ട, മററു ചിലരുടെ സഹായം ഉണ്ടാവാനും തരമുണ്ട്" എന്നാണ് മേനോനവർകൾ പുച്ഛിച്ചിരിക്കുന്നത്. സാഹിത്യസമാജത്തിന്റെ കാര്യദർശി പറയുന്ന വാക്കാണിത്; ഈ നിന്ദാഗർഭമായ വാചകം, ധാർഷ്ട്യത്തിന്റെ സന്താനമായിരുന്നില്ലെങ്കിൽ, ഇതിന്നു ഞാൻ മറുവടി പറയാമായിരുന്നു.

"രാമകൃഷ്ണപ്പിള്ള അവർകളുടെ ഭാഷയിൽ എഴുതുവാൻ എനിക്കു വശമില്ല; നേരായ സംഗതികളെ എടുത്തുപറയുക എന്നല്ലാതെ, അടിസ്ഥാനമില്ലാതെ അതിരു കവിഞ്ഞു ശകാരിച്ചു ലേഖനത്തിന്നു ചിലർ വിചാരിക്കുംപോലെ ജീവൻ കൊടുക്കുവാൻ ഞാൻ ശീലിച്ചിട്ടുമില്ല" — എന്നു മേനോനവർകൾ പറയുന്നു. പാപത്തെ പഴിക്കുന്ന ചൈത്താന്റെ ഭാവനയാണിതെന്നല്ലാതെ, മറെറന്തു പറയേണ്ടു? എന്റെ ഭാഷ മേനോനവർകൾക്കു വശമില്ലപോൽ! ശരി! വശപ്പെടുവാൻ അവകാശമില്ലെന്ന് എനിക്കു

റിവുണ്ട്. കാററത്തു പറക്കുന്ന ചില വാക്കുകളെ പിടിപ്പെട്ടത്തു കൂട്ടിക്കെട്ടിയാൽ, ഭാഷയാകുമോ? അതു് ഉള്ളിൽനിന്നു പുറപ്പെടണം; സത്യത്തിന്നനുസരിച്ചു പുറപ്പെടുകയും വേണം; അപ്പോഴാണ് അതിന്നു ജീവൻ ഉണ്ടാവുക. സത്യത്തിന്നനുസരിച്ച ഭാഷ ചിലക്കു ശകാരമായിത്തോന്നും, സംശയമില്ല. പിന്നെ, മേനോനവർകൾക്കു "നേരായ സംഗതികളെ" എടുത്തു പറവാനേ ശീലമുള്ളു പോൽ! കഷ്ടം! അദ്ദേഹത്തിൻെറ സത്യനിഷ്ഠ ഇപ്പോൾ വായനക്കാർക്കു മനസ്സിലായിക്കഴിഞ്ഞുവല്ലോ.

'മംഗളോദയ'ത്തിൽ പ്രസിദ്ധപ്പെടുത്തിയ നിരൂപണം എൻെറ "സ്വന്ത അഭിപ്രായമെന്നല്ലാതെ, കമ്മിററിക്കാരുടെ വിധി അല്ലെന്നു വായനക്കാർ പ്രത്യേകം ഓർമ്മവച്ചാൽ കൊള്ളാം" — എന്നു മേനോനവർകൾ സംബോധനം ചെയ്തിരിക്കുന്നു. ഈ സംഗതിയും എൻെറ ലേഖനത്തിൽ ഉൾപ്പെട്ട വാദവിഷയമല്ല. എന്നാലും, മേനോനവർകൾ വായനക്കാർക്ക് എന്തോ ഭ്രമം ഉള്ളതായി സംഭാവനം ചെയ്തുംകൊണ്ട്, അതിനെപ്പററി വിമർശം ചെയ്യുന്നു. ആ നിരൂപണം എൻേറതാണെന്ന് അതിൽത്തന്നെ വിളിച്ചുപറഞ്ഞിട്ടുണ്ടല്ലോ. എന്നാൽ, അതു പ്രത്യേകകമ്മിററിയിലെ ഒരംഗം എന്ന നിലയിൽ ഞാൻ എഴുതിയതാണു്; സാഹിത്യസമാജംവക യായി ബാലാകലേശത്തെ സ്വീകരിപ്പാൻ, അതിന്നു യോഗ്യതയുണ്ടോ എന്നാലോചിച്ചു തീർച്ചപ്പെടുത്തുകയാണു് ആ നിരൂപണത്താൽ ഉദ്ദേശിച്ചിട്ടുള്ളതും. കമ്മിററിയുടെ അഭിപ്രായമായിട്ടല്ല അതെഴുതിട്ടുള്ളതു്, എന്നു് അതു വായിക്കുന്നവർക്കൊക്കെ മനസ്സിലാകാം. എന്നാൽ ഒരു കാര്യംകൂടെ ഇവിടെ പറവാനുണ്ടു്: കമ്മിററിയിലെ അംഗങ്ങളിൽ ഞാനും മററു രണ്ടാളുമായി ഒരുമിച്ചിരുന്നു പുസ്തകപരിശോധന ചെയ്തശേഷം, നിരൂപണം എഴുതേണ്ട ഭാരം എന്നെ ഏല്പിച്ചതിന്നണ്ണമായിരുന്നു ഞാനെഴുതിയതു്. ആ അംഗങ്ങൾ ഇരുവരും എൻെറ അഭിപ്രായത്തോടു യോജിച്ചിരിക്കുന്നതായി, നിരൂപണപത്രത്തിൽ എഴുതി ഒപ്പു വച്ചിട്ടുണ്ടു്; അത്രയുമല്ല, ഞാൻ ചൂണ്ടിക്കാണിച്ചതുകൂടാതെ, രസസംബന്ധികളായ അർ

നേകം ദോഷങ്ങൾ എടുത്തുപറവാനുണ്ടെന്നുകൂടി നാലാമതൊരു
അംഗവും അതേപത്രത്തിൻെറ ചുവട്ടിൽ എഴുതിട്ടാണ്, മേല്പടി
നിരൂപണത്തോടുകൂടിയ വിധി സമാജത്തിൽ സമൎപ്പിച്ചത്. ഞ
ങ്ങൾ നാൽവരുടെയും വിധിയെ സമ്മതിക്കുന്നതായി അഞ്ചാമ
തൊരു അംഗം സമാജത്തിലേക്കു പ്രത്യേകം കത്തെഴുതുകയും ചെയ്തി
ട്ടുണ്ട്. ഈ വിവരങ്ങൾ ഇവിടെ പറയേണ്ടിവന്നത്, മേനോനവ
ർകളുടെ ഭ്രമത്തെ ശമിപ്പിക്കാൻവേണ്ടി മാത്രമാണ്; വാദവിഷയ
ത്തെ വിട്ട് അകന്നുപോവാനുള്ള ആഗ്രഹംകൊണ്ടല്ല; നിരൂപണ
ത്തിന്നു പ്രത്യാഖ്യാനം ചെയ്വാൻ മിസ്റ്റർ കറുപ്പന്നുള്ള അവകാശ
ത്തെ നിരാകരിപ്പാനായിട്ടുമല്ല.

മേനോനവർകൾ പിന്നെ പറയുന്നു:— "മിസ്റ്റർ കറുപ്പൻെറ
സമാധാനം മുഴുവനും, പ്രസിദ്ധപ്പെടുത്തിക്കഴിയും മുമ്പു, ലേഖന
ത്തിൽ രാമകൃഷ്ണപിള്ള അവർകൾ പറയുംപ്രകാരം, പത്രാധിപ
ന്മാർ അതിനെക്കുറിച്ച് അതുമിതും റിമാൎക്കുകൾ എഴുതേണമെങ്കിൽ
അവർ ഒരുവിധം ബുദ്ധിശൂന്യന്മാരായിരുന്നാൽ പോരാ"— എ
ന്ന്. ഞാൻ ആവശ്യപ്പെട്ടതെന്തായിരുന്നു? എൻെറ ആക്ഷേപങ്ങ
ൾ എന്തിനെക്കുറിച്ചായിരുന്നു? മിസ്റ്റർ കറുപ്പൻ തൻെറ ലേഖന
ത്തിൽ സമാജനടവടികളെ സംബന്ധിച്ചു ചെയ്തിട്ടുള്ള ചില വസ്തു
സ്ഥിതികഥനങ്ങളെയും, അപ്രകൃതങ്ങളായ അധിക്ഷേപങ്ങളെ
യും പത്രാധിപന്മാർ വിചാരണചെയ്യേണ്ടതായിരുന്നു എന്നും; വ
സ്തുസ്ഥിതികഥനങ്ങൾ സമാജത്തിൻെറ നടവടിനിശ്ചയങ്ങളുമായി
യോജിക്കാതിരിക്കുന്നുണ്ടെന്ന വാസ്തവം വെളിപ്പെടുത്തുവാൻ, സ
മാജകാൎയ്യദൎശിയായ പത്രാധിപൎക്കു കടമയുണ്ടായിരുന്നു എന്നും അ
ല്ലേ, ഞാൻ സമാജാദ്ധ്യക്ഷന്നയച്ച ലേഖനത്തിൽ സൂചിപ്പിച്ചിട്ടു
ള്ളത്? സമാജംവക റിക്കാർട്ടായി പ്രസിദ്ധീകരിക്കുന്ന ഒരു പുസ്തക
ത്തിൽ, സമാജത്തിൻെറ നടവടികൾക്കു വിരുദ്ധവും സമാജത്തി
ൻെറ അറിവിൽപ്പെടാത്തതുമായ സംഗതികളെ, സമാജത്തെ സം
ബന്ധിച്ച്, പ്രസ്താവിക്കുമ്പോൾ, അതിൻെറ അസത്യതയെപ്പറ്റി
റിമാൎക്കെഴുതാൻ, പത്രാധിപന്മാർ ഒട്ടും ബുദ്ധിശൂന്യന്മാരാകേണ

മെന്നില്ല.

"സ്വദേശാഭിമാനിയുടെ പത്രാധിപരും പത്രപ്രവൎത്തനത്തെക്കുറിച്ച് ഒരു പുസ്തകമെഴുതിയ ആളുമായ" എന്നു, മേനോനവർകൾ, "പത്രധൎമ്മത്തെക്കുറിച്ചുള്ള പ്രാഥമികങ്ങളായ പ്രമാണങ്ങളെ കാണിപ്പിക്കേണ്ടിവന്നതിൽ അതിശയിക്കുന്നു" പോൽ! അദ്ദേഹം കാണിപ്പിക്കുന്ന പ്രമാണങ്ങളെന്താണ്? വാദപ്രതിവാദങ്ങളിൽ, പ്രസ്തുത ബാഹ്യങ്ങളായ സംഗതികൾ അനുവദിക്കേണമെന്നും; കാൎയ്യം വിട്ട് ആളെ ശകാരിപ്പാനുള്ള അവകാശം വാദിപ്രതിവാദികൾക്കു നല്കേണമെന്നും ആകുന്നു, അല്ലേ? ഇതു് എന്റെ പത്രധൎമ്മത്തിൽ ഉൾപ്പെട്ടിട്ടില്ല; കൃഷ്ണമേനോനവർകളുടെ പത്രധൎമ്മത്തിൽ ഉൾപ്പെട്ടിട്ടുണ്ടായിരിക്കാം. എതിർവാദം ഒന്നുമില്ലെങ്കിൽ, പ്രതിപക്ഷിയെ ചീത്തപറക, എന്ന ചില വക്കീലന്മാരുടെ 'കോടതിശ്ശീലം' കൊണ്ടായിരിക്കാം, ഇങ്ങിനെ ഒരു പ്രമാണം പത്രലോകത്തിലും വേണമെന്നു മേനോനവർകൾക്കു തോന്നിയിരിക്കുന്നതു്. അപ്രകൃതങ്ങളെ തടയുവാനും, അസത്യത്തെയും അസംബന്ധത്തെയും പാറി റിമാൎക്കെഴുതുവാനും സാധാരണ പത്രാധിപന്മാൎക്കൊക്കെ അധികാരമുണ്ടു്; ചുമതലയുമുണ്ടു്. യുക്തായുക്തവിചാരം ചെയ്യാതെ, എന്തും ഏതും പ്രസിദ്ധീകരിപ്പാൻ, പത്രാധിപർ എന്ന തെററിപ്പട്ടം എഴുതിപ്പുറിച്ചു് സ്വയം ചലത്തായ ഒരു യന്ത്രപ്പാവയെ പത്രാധിപരുടെ സ്ഥാനത്തു കെട്ടിയിരുത്തിയാൽ പോരേ? ശിരസ്സിനകത്തു തലച്ചോറുള്ള മനുഷ്യനെ അന്വേഷിക്കേണമോ? ഹേ! മേനോനവർകളേ! നിങ്ങളുടെ പുതിയ പത്രധൎമ്മച്ചരക്കുകൾ സാഹിത്യസമാജം വകയായ 'മംഗളോദയ'ത്തിൽ അഴിച്ചു നിരത്തേണ്ടാ; ചോദ്യം ചെയ്യാൻ ചിലരുണ്ടാവും; അതുകളെ കെട്ടിവച്ചുകളക നല്ലൂ. ഒരു 'സൊല്ല' കൂടാതെ കഴിക്കേണമെങ്കിൽ, ഉത്തമമായ ഉപായം, സ്വന്തമായി ഒരു 'കറുപ്പുവിലാസം', അഥവാ 'ഭൂപാവിലാസം' പ്രതിഷ്ഠിക്കുകതന്നെ; ഞാനും കൂട്ടുകാരും, ആ സ്ഥാപനത്തിൽ നിങ്ങൾ പ്രയോഗിക്കുന്ന സ്വേച്ഛാവിക്രിയകളെ നിരോധിപ്പാൻ വരുകയില്ല.

"സമാജത്തിന്റെയും കമ്മിററിക്കാരുടെയും അനുകമ്പ ഉണ്ടാകാനായിരിക്കുമോ, 'നിരൂപണകത്താവിനെയും പ്രത്യേകിച്ചു കമ്മിററിക്കാരെയും വിശേഷിച്ചു സമാജത്തെയും' മിസ്റ്റർ കറുപ്പൻ ശകാരിച്ചിരിക്കുന്നു എന്നു ലേഖനത്തിൽ കാണിച്ചിരിക്കുന്നത്?" — എന്നു്, എന്റെ ലേഖനത്തെപ്പററി, മേനോനവർകൾ പ്രശ്നം വെച്ചിരിക്കുന്നു. ആവശ്യമില്ലാതെയും, തന്റെ അവസ്ഥയ്ക്കു യോജിക്കാതെയും, ഇങ്ങിനെ പലേ പ്രശ്നങ്ങൾ ഈ പ്രതിവാദത്തിന്റെ പലേ ഘട്ടങ്ങളിൽ ചെയ്തിട്ടുണ്ടല്ലോ. പക്ഷേ, പ്രശ്നഫലമറിവാൻ പരൽ വാരിനിരത്തിയതു് ഗുരുസ്മരണകൂടാതെയാകയാലായിരിക്കാം, ഗണനം പിഴച്ചുപോയതു്. "മിസ്റ്റർ കറുപ്പന്റെ ലേഖനത്തെ നിർമ്മത്സരന്മാർ സാവധാനത്തിൽ വായിച്ചാൽ കണ്ണപാശം വിധിക്കാൻകൂടി എന്നു തെററിദ്ധരിക്കുന്ന മറെറാരാളേയോ, സാഹിത്യസമാജത്തെയോ, കമ്മിററിക്കാരെയോ, രാമകൃഷ്ണപ്പിള്ള അവർകളെത്തന്നെയോ ശകാരിച്ചതായി കാണുമെന്നു തോന്നുന്നില്ല." എന്നും; "മിസ്റ്റർ കറുപ്പന്റെ ലേഖനത്തിൽ, ചില സംഗതികളെ ഫലിതസമ്മിശ്രങ്ങളായ വാക്യങ്ങളിൽ പ്രസ്താവിച്ചിട്ടുണ്ടെന്നേ ഞങ്ങൾക്കു തോന്നിയുള്ളു" എന്നും, മേനോനവർകൾ, പത്രാധിപന്മാർ ഇരുവർക്കും വേണ്ടിയായിരിക്കാം, രണ്ടുകൈയ്യും പൊക്കി ഉച്ചത്തിൽ പ്രസംഗിച്ചിരിക്കുന്നു. മിസ്റ്റർ കറുപ്പനെ സംബന്ധിച്ചേടത്തോളം, മേനോനവർകൾക്കു് ഇതുമാത്രമോ തോന്നുക? അതുമാത്രമേ തോന്നുന്നില്ലായ്ക? അദ്ദേഹം പത്രാധിപരെന്ന ജഡ്ജിയുടെ സ്ഥാനത്തു കയറിയിരുന്നുകൊണ്ടാണെങ്കിലും, മിസ്റ്റർ കറുപ്പന്റെ ലേഖനത്തെപ്പററി, വക്കീലിന്റെ നിലയിൽ തന്നെ നിന്നുകൊണ്ടായിരുന്നു, സാരനിർണ്ണയം ചെയ്തതെന്നുള്ള വസ്തുത ഓർത്താൽ, അദ്ദേഹത്തിന്നു ലേഖനത്തിൽ 'വരയും കുറിയും ഇട്ടു' കാണിച്ച ഭാഗങ്ങൾ ഫലിത സമ്മിശ്രമായി മാത്രം തോന്നിയതിൽ ആരും അത്ഭുതപ്പെടേണ്ടതില്ല. വിശേഷിച്ചും, "പരിഷ്കൃതരീതിയിൽ അക്ഷരപ്പിഴകൾ കൂടാതെ, ശബ്ദാർത്ഥവൈചിത്ര്യങ്ങളോടുകൂടി മലയാളഭാഷയിൽ നല്ല രീതിയിൽ എഴുതിട്ടുള്ള കൃതികളാണു് ഞങ്ങൾക്കാവശ്യം" എന്നു് അദ്ദേഹം,

പ്രാധിപരുടെ നിലയിൽ, 'മംഗളോദയ' ത്തിന്റെ വൃശ്ചികലക്കത്തിൽതന്നെ പ്രസ്താവിച്ചിട്ടുള്ള സ്ഥിതിക്ക്, അതിന്റെ വൈപരീത്യത്തെ തേടി നടന്നതു സംഭാവ്യംതന്നെ. എന്നാൽ, അദ്ദേഹത്തിന്റെ ഗണനത്തിനു താൻ ആശിക്കാത്തതായ ഫലം വന്നുചേൎന്ന എന്ന വിധിവൈപരീത്യത്തെ നോക്കുക! നിമ്മത്സരന്മാർ മിസ്റ്റർ കുറുപ്പിന്റെ ലേഖനത്തെ എങ്ങിനെ ഗണിച്ചു എന്ന്, കുംഭം ൫-൧൩-ാം-ലെ 'സാഹിത്യസമാജസാമാന്യയോഗ'ത്തിൽ, എന്റെ കത്തിനെപ്പറ്റി ആലോചിച്ച സാമാജികന്മാർ, പതിനഞ്ചുപേർ, പുറപ്പെടുവിച്ച അഭിപ്രായങ്ങളും നിശ്ചയങ്ങളും ഒരു തെളിവുതന്നെയല്ലേ? മിസ്റ്റർ കുറുപ്പിന്റെ ലേഖനം സമാജത്തിന്റെ ഉദ്ദേശത്തിനും അഭിപ്രായത്തിനും വിരോധമായിട്ടുള്ളതാണെന്നു സമാജം തീപ്പുചെയ്യുംമുമ്പ് നടന്ന പ്രസംഗങ്ങൾ കേൾപ്പാൻ, കൃഷ്ണമേനോനവർകൾ യോഗത്തിൽ സന്നിഹിതനായില്ലല്ലോ, എന്നു ഞാൻ സന്തോഷിക്കയും വ്യസനിക്കയും ചെയ്യുന്നു. സന്തോഷമോ, മേനോനവർകൾക്കു രുചിക്കാത്ത അഭിപ്രായങ്ങൾ കേട്ടു കുണ്ഠിതപ്പെടാതെ കഴിഞ്ഞുവല്ലോ എന്നു വിചാരിച്ചിട്ടും; വ്യസനമാവട്ടെ, അദ്ദേഹത്തിന്റെ സംപ്പജ്ഞതത്തിനു ന്യൂനതയുണ്ടെന്നു മനസ്സിലാക്കുവാനുള്ള അവസരത്തെ അദ്ദേഹം വൃഥാ കളഞ്ഞുവല്ലോ എന്നു വിചാരിച്ചിട്ടും ഉണ്ടാവുന്നതാകുന്നു.

മേനോനവർകളുടെ യുക്തിയെ പിന്തുടൎന്നുതന്നെ, ഞാനും ഒന്നു പറയുന്നു: കമ്മിററിയിലെ മററംഗങ്ങളുടെ അനുകമ്പ ഉണ്ടാകേണ്ടതിന്നായിരിക്കാം, അദ്ദേഹം ഇങ്ങിനെ പ്രസ്താവിക്കുന്നത്:— "കമ്മിററിയിലുള്ള രണ്ടുപേർ എന്റെ സ്നേഹിതന്മാർ! മററു രണ്ടുപേരായ ഈശ്വരപ്പിള്ള അവർകൾ, അനന്തനാരായണശാസ്ത്രി അവർകൾ എന്നിവർ എനിക്ക് അത്യധികം ബഹുമാനമുള്ളവർ. ഇവരെ വെറുതെ ശകാരിക്കുന്നതായ ഒരു ലേഖനം മംഗളോദയത്തിൽ പ്രസിദ്ധപ്പെടുത്തുകയോ?" — ആവൂ! മേനോനവർകളുടെ സ്നേഹവും ബഹുമാനവും! ഇവ എപ്പോൾ തുടങ്ങി? വൃശ്ചികമാസത്തിന്നിപ്പുറമായിരിക്കുമോ? ബാലാകലേശത്തെ ത്യജിപ്പാനാണ് കമ്മിററിയു

ടെ ഏകകണ്ഠ്യമായ അഭിപ്രായം എന്ന വിവരം, അദ്ധ്യക്ഷൻ, മേനോനവർകളെ അറിയിച്ച കാലത്ത് അതിനു മറുവടിയായി, കമ്മിററിയെ നിരാകരിപ്പാനും കമ്മിററിയുടെ റിപ്പോർട്ടിനെ 'മറയത്തുകള'വാനും ആവശ്യപ്പെടുകയും, കമ്മിററിയിലെ അംഗങ്ങളെ— കൃഷ്ണമേനോനവർകളും കൂടിയിരുന്നു തെരഞ്ഞെടുത്ത അംഗങ്ങളെ— കുറിച്ച് നിന്ദാഗർഭമായ വാചകങ്ങൾ പ്രയോഗിച്ച് അധിക്ഷേപിക്കയും ചെയ്തപ്പോൾ, ഈ വിലയേറിയ സ്നേഹവും ബഹുമാനവും എവിടെയായിരുന്നു? കാശിക്കുപോയോ? കഥിച്ചാലും— അഹോ! കപടപടുവായ ലോകമേ! നിന്നെക്കൊണ്ടു മനുഷ്യർ കുഴങ്ങി!

“അങ്ങാടിയിൽ തോററാൽ അമ്മയോട് എന്നു പറഞ്ഞപോലെ, മിസ്റ്റർ കറുപ്പൻ മറുവടി പറഞ്ഞതിനു ഞങ്ങളെന്തു പിഴച്ചു?”— എന്നു മേനോൻ അവർകൾ ചോദിക്കുന്നു. ഈ ചോദ്യത്തിൽ, ചില വാക്കുകൾ മാററി വേറെ പദങ്ങൾ പ്രയോഗിച്ചാൽ, വാസ്തവവർണ്ണനമായിത്തീരും: സാഹിത്യസമാജത്തിന്റെ അനുവാദം ഇല്ലാതേയും, അതിനു അപേക്ഷിക്കാതെതന്നെയും, 'ബാലാകലേശ'ത്തിന്റെ മുഖപൃഷ്ഠത്തിൽ 'കൊച്ചിസാഹിത്യസമാജംവക' എന്നച്ചടിപ്പിച്ചതിനെ സ്ഥിരപ്പെടുത്തുവാൻ വേണ്ടിച്ചെയ്ത ഉത്സാഹമെല്ലാം വിഫലമായി എന്നു വന്നപ്പോൾ, പുസ്തകത്യാഗത്തിനു ശിപാർശചെയ്ത കമ്മിററിക്കാരെ അധിക്ഷേപിക്കാമെന്ന മേനോനവർകളുടെ ഉദ്യമത്തെയല്ലേ 'അങ്ങാടിയിൽ തോററതിന് അമ്മയോട്' എന്നു വിശേഷിപ്പിക്കേണ്ടത്? അതല്ലാതെ, ഇങ്ങേഭാഗത്തെ സംബന്ധിച്ച് അതു പറവാൻ ഔചിത്യമില്ല. എന്തെന്നാൽ: അങ്ങാടിയിൽ തോററിട്ടു വേണ്ടേ അമ്മയോടാവാൻ? 'ഞങ്ങളെന്തു പിഴച്ചു' എന്നു മേനോനവർകൾക്ക് ഇനിയും ബോധം വന്നില്ലേന്നോ? മിസ്റ്റർ കറുപ്പൻ മറുവടി പറഞ്ഞതിലല്ല പിഴ; ആ മറുവടി അപ്രകൃതമായും പരാക്ഷേപഭൂയിഷ്ഠമായും ഇരിക്കുന്ന നിലയിൽ, അതിനെ കണ്ണുമടച്ചുംകൊണ്ടു പ്രസിദ്ധപ്പെടുത്തിയതിലാണ് പിഴ, എന്നു ഞാൻ സ്പഷ്ടമായി കാണിച്ചുവല്ലോ. എന്നിട്ടും കാണേണ്ടതിനെ കാണുകയില്ലെങ്കിൽ, കാണ്മാൻ മനസ്സില്ലായ്കയാണ് ആ അന്ധത്വത്തിന്റെ ഹേതു, എന്നേ എനിക്കു പറവാനുള്ളൂ.

മേനോനവർകൾ, പിന്നെയും, കേരളവർമ്മപ്രഭൃതികളെ സ്വസ്ഥാനങ്ങളിൽനിന്ന് ഇഴുത്തുകൊണ്ടുവന്നിരിക്കുന്നു. ഈശ്വരാനുഗ്രഹംകൊണ്ട് അവരും തന്റെ അഭിപ്രായത്തോടു ചേരുന്നുപോൽ! അവർ മാത്രമല്ല, വേറെയും ആയിരം പേർ ചേൎന്നുകൊള്ളട്ടെ. അതുകൊണ്ട് ഈ വാദപ്രതിവാദത്തിൽ എന്തുപ്രയോജനം ഉണ്ടായി? പ്രകൃതവാദം, 'ബാലാകലേശ'ത്തിന്റെ ഗുണാഗുണനിൎണ്ണയം അല്ലെന്നു മേനോനവർകൾക്ക് ഓൎമ്മയില്ലെന്നു തോന്നുന്നു. വൃശ്ചികലക്കം 'മംഗളോദയ'ത്തിൽ പ്രസിദ്ധപ്പെടുത്തിയ 'ബാലാകലേശ' ലേഖനത്തിന്റെ അസംബദ്ധതയെപ്പറ്റി— 'ബാലാകലേശ'പുസ്തകത്തിന്റെ ഗുണാഗുണങ്ങളെക്കുറിച്ചല്ല— ഞാൻ സമാജാദ്ധ്യക്ഷന്നയച്ച ലേഖനത്തിലടങ്ങിയ വാദമുഖങ്ങളിൽ മേല്പറഞ്ഞതുൾപ്പെട്ടിട്ടില്ലെന്നു, 'മനമങ്ങും മിഴിയിങ്ങും' ആയി ഭ്രമിക്കുന്ന മേനോനവർകൾ ഇനിയെങ്കിലും ഓൎക്കുമോ? പ്രതിപക്ഷിയോടു നേരിട്ടുനിന്നു പൊരുതുമ്പോഴുണ്ടാകാവുന്ന സങ്കടത്തേയും ഹാനിയേയും സഹിപ്പാനാവാതെ, സ്ത്രീകളെയും കുട്ടികളെയും പിടിച്ചു മുൻനിൎത്തി ഒഴിഞ്ഞുമാറുന്ന ജൎമ്മൻഭടന്മാരെപ്പോലെ, മേനോനവർകളും കേരളവർമ്മാദികളെ പരിചയാക്കിപ്പിടിച്ചുംകൊണ്ടു വാദസമരം ചെയ്വാൻ ശ്രമിക്കുന്നു! അക്കൂട്ടർ 'ബാലാകലേശ'ത്തെപ്പറ്റി, "പാലിൽ പഞ്ചാരച്ചേൎക്ക"യോ, എന്തൊക്കെയോ, ചെയ്യട്ടെ; ആ അഭിപ്രായങ്ങളൊന്നും ഇവിടെ പ്രകൃതത്തെ സംബന്ധിച്ചതല്ല. കമ്മിറ്റിക്കാർ ആ വിദ്വജ്ജനങ്ങളുടെ അഭിപ്രായത്തെ ഗണ്യമാക്കാത്തതു പാപമോ, ധിക്കാരമോ ആണെന്നു മേനോനവർകൾ മുറവിളികൂട്ടുന്നു. അതിന്നുള്ള മറുവടി കേട്ടാലും: അവരുടെ അഭിപ്രായങ്ങൾ 'സാഹിത്യസമാജ'ത്തിന്റെ പൎയ്യാലോചനയ്ക്കു വിഷയമാക്കീട്ടില്ല; വിഷയമാക്കേണ്ട ആവശ്യവുമില്ല; ആക്കിയിരുന്നാൽകൂടി, ആ അഭിപ്രായങ്ങൾ 'സാഹിത്യസമാജ'ത്തിന്റെ അപേക്ഷയിൽ ഉണ്ടായതല്ലായ്കയാലും, 'ബാലാകലേശം' 'സമാജ'ത്തിന്റെ ആലോചനയ്ക്കു വന്നതിന്റെ ശേഷം, അതിന്നുമുമ്പുണ്ടായ ആ അഭിപ്രായങ്ങളെ ഗണ്യമാക്കിക്കൊണ്ടാൽ, കമ്മിറ്റിയുടെ സ്വന്തം അഭിപ്രായം വക്രീഭവിക്കുന്നതാകയാലും, കമ്മിറ്റി അവയെ ഗണനാ

ർത്ഥമായി സ്വീകരിപ്പാൻ ന്യായമില്ല; സ്വീകരിക്കുന്നതു യുക്തിഭ്രമലക്ഷ്യമാണെന്നു മുമ്പു പറഞ്ഞിട്ടുമുണ്ടല്ലോ.

'ബാലാകലേശ'ത്തെ രണ്ടുമൂന്നാളുകൾകൂടി ദോഷാരോപം ചെയ്തു മിസ്റ്റർ കുറുപ്പന്റെ സമാധാനം കേൾക്കാതെയാണു ത്യജിച്ചതു് എന്ന ഒരന്യായസങ്കടം, മേനോനവർകൾ, തന്റെ മറുവടിയിൽ പലേടത്തും, ശ്വാസംവിട്ടപ്പോഴൊക്കെ, പ്രസ്താവിക്കുന്നുണ്ടു്. മിസ്റ്റർ കുറുപ്പന്റെ കൃതിയെ കൈക്കൊള്ളേണമോ, വേണ്ടയോ എന്നു് ആലോചിച്ചുതീർച്ചചെയ്വാൻ, മിസ്റ്റർ കുറുപ്പന്റെ സമാധാനം കേൾക്കേണംപോൽ! 'മംഗളോദയ'പത്രാധിപരുടെ സ്ഥാനത്തിരുന്നുംകൊണ്ടു് അതിലേക്കു വരുന്ന കൃതികളെ ത്യാജ്യഗ്രാഹ്യവിവേചനംചെയ്തു്, ത്യജിക്കേണ്ടതെന്നു തോന്നുന്നവയെ കളയുമ്പോൾ, മേനോനവർകൾ തൽകർത്താക്കന്മാരുടെ സമാധാനം ചോദിക്കുന്നുണ്ടായിരിക്കാം! മിസ്റ്റർ കുറുപ്പന്റെ മേൽ ഒരപരാധം ചുമത്തി വിചാരണ ചെയ്യുന്നതാണെങ്കിൽ, മിസ്റ്റർ കുറുപ്പന്റെ സമാധാനം കേൾക്കേണ്ടതുതന്നെ. ഇവിടെ അങ്ങിനെയൊരു വിചാരണയല്ല ചെയ്തിട്ടുള്ളതു്. മിസ്റ്റർ കുറുപ്പൻ സമാജത്തിന്റെ മുമ്പാകെ വന്നു്, "ഇതാ ഞാനൊരു സാധനം സമർപ്പിക്കുന്നു, ഇതിനെ സമാജം സ്വീകരിക്കേണമേ, ഇതിന്റെ ആദായത്തിൽ ഒരംശം സമാജത്തിനു തരാനും ഞാൻ വിചാരിച്ചിട്ടുണ്ടു്" എന്നു് അപേക്ഷിക്കുമ്പോൾ, മിസ്റ്റർ കുറുപ്പന്റെ കൈക്കൂലിയെ ഗണ്യമാക്കാതെ, സാധനം ത്യജിക്കുന്നുവെങ്കിൽ, അതിനുമുമ്പു മിസ്റ്റർ കുറുപ്പന്റെ സമാധാനം കേൾക്കേണംപോൽ! എന്തിനുള്ള സമാധാനം? ത്യജിക്കാതിരിപ്പാൻ, അല്ലേ? അതായിതു്, മിസ്റ്റർ കുറുപ്പന്റെ ആഗ്രഹങ്ങളും ഉദ്ദേശങ്ങളും മററും മററും സമ്മതിച്ചു് അതു സ്വീകരിച്ചുകൊള്ളേണം, എന്നർത്ഥം. എന്നാൽ പിന്നെ, യുക്തായുക്തവിചാരംതന്നെ ആവശ്യമില്ലല്ലോ. 'സമാജ'ത്തിന്റെ അനുവാദംകൂടാതെ നടത്തിയ കൈയേററത്തെപ്പററിയായിരുന്നു കമ്മിററി ആലോചിച്ചിരുന്നതെങ്കിൽ, മിസ്റ്റർ കുറുപ്പന്റെ സമാധാനം കേൾക്കേണ്ടതുതന്നെയായിരുന്നു. മിസ്റ്റർ കുറുപ്പന്റെ നടവടിയെപ്പററി ആക്ഷേ

പം ചെയ്തുംകൊണ്ടു വിചാരണ ചെയ്വാൻ സമാജത്തിനോട് അപേക്ഷ ചെയ്തവരായിരുന്നു കമ്മിററിക്കാർ എങ്കിൽ, അവരുടെ ആക്ഷേപങ്ങൾക്കുള്ള സമാധാനം കേൾക്കാതെ എന്തെങ്കിലും തീർച്ച ചെയ്യുന്നതു ന്യായമല്ല തന്നെ. എന്നാൽ കമ്മിററിക്കാർ അന്യായഭാഗം ആയി നില്ക്കുന്നില്ല; മിസ്റ്റർ കറുപ്പനെ അവരുടെ പ്രതിസ്ഥാനത്തു പിടിച്ചുനിർത്തിട്ടുമില്ല. പ്രതിസ്ഥാനത്തു നിർത്തി ചോദ്യം ചെയ്യാനുള്ള കുററത്തെപ്പററി അന്വേഷിച്ചു വിചാരണ നടത്തി തീർച്ച ചെയ്വാൻ, സമാജം അന്നു നിശ്ചയം ചെയ്യാത്തതു്, കാൎയ്യദൎശിയെ കേറുപ്പൻ: ആക്കിവിടേണ്ടെന്നു സമാജം അപ്പോൾ ദയ വിചാരിച്ചടങ്ങിയതിനാലായിരിക്കാമെന്നു മേനോനവർകൾ, സമാശ്വസിച്ചാലും.

“സാഹിത്യവിഷയങ്ങളെക്കുറിച്ചുള്ള ആക്ഷേപസമാധാനങ്ങൾ പുറപ്പെടുവിക്കുവാൻ കാലഹരണമുണ്ടോ?” — എന്നു മേനോനവർകൾ ചോദിക്കുന്നു. ഈ ചോദ്യം തന്നെ, ‘മംഗളോദയ’ത്തിന്റെ മകരലക്കത്തിലും, പത്രാധിപക്കുറിപ്പുകളുടെയിടയിൽ കുത്തിത്തിരുകിട്ടുണ്ടു്. കാലഹരണമേ ഇല്ല; കാലഹരണതടസ്സം വാദമുഖങ്ങളിലൊന്നായി കൊണ്ടുവന്നിട്ടുമില്ല. മിസ്റ്റർ കറുപ്പന്റെ ലേഖനം വളരെക്കാലം കഴിഞ്ഞു പുറപ്പെട്ടിരിക്കുന്നു എന്നു ഞാൻ സമാജാദ്ധ്യക്ഷനു് എഴുതിയതു്, അതിന്റെ പുറപ്പാടു്, കൃഷ്ണമേനോനവർകളുടെ പത്രാധിപത്യത്തോടുകൂടിയാണെന്ന കൌതുകകരമായ സമന്വയത്തെ അല്ലെങ്കിൽ സംയോഗത്തെ ചൂണ്ടിക്കാണിപ്പാൻ വേണ്ടി മാത്രമായിരുന്നു. മിസ്റ്റർ കറുപ്പൻ ആയിരം കൊല്ലം കഴിഞ്ഞിട്ടാണു് സമാധാനം പുറപ്പെടുവിക്കുന്നതെന്നു വന്നാലും; അതിനു ഞാൻ കാലഹരണതടസ്സം പറകയില്ല. എന്നാൽ, ലേഖനം മുമ്പത്തെ ആക്ഷേപങ്ങൾക്കുള്ള സമാധാനം ആയിരിക്കുന്നതിനുപകരം, അപ്രകൃതമായ ശകാരങ്ങൾ നിറഞ്ഞതായിരുന്നാൽ, അതിന്റെ പ്രസിദ്ധീകരണം ഉത്തരക്ഷണത്തിൽ തന്നെ നടത്തുന്നതായാലും കൂടി, അതിനെപ്പററി ആക്ഷേപം പറവാൻ അവകാശമുണ്ടു്, എന്നു മേനോനവർകൾ ഓർമ്മവെയ്ക്കണം. അതല്ലാതെ, “മറു

വടി എഴുതുവാൻ ഞങ്ങൾ പത്രാധിപന്മാരാകുവാൻ” മിസ്റ്റർ കറുപ്പൻ കാത്തിരിക്കുവാൻ ഭാവിക്കുവാൻ ആരംഭിക്കുവാൻ വിചാരിക്കുവാൻ തുടങ്ങുവാൻ ഒരുങ്ങിയതല്ല, എന്നോ മറ്റോ മറുവടി പറയേണ്ടുന്ന ആവശ്യമേയില്ല. അതിനെയും കവിഞ്ഞു് സ്വസ്ഥനായിരിക്കുന്ന സി. അച്യുതമേനോനവർകളെ, അദ്ദേഹത്തിന്റെ വിശ്രമകാലത്തു്, ബലാൽ കടന്നുചെന്നു പിടിച്ചുകെട്ടിക്കൊണ്ടുവന്നു്, പത്രരംഗത്തിൽനിൎത്തി വല്ല ആളെയും ആലിന്മേൽ ആണി തറച്ചൊതുക്കുവാനായി, 'ഹരഹരനാഥേത്യാദി മന്ത്രം പാടി ആക്കേണ്ട ആവശ്യവും ഔചിത്യവുമിവിടെയില്ല. ലേഖനമയപ്പാൻ നേരിട്ട താമസത്തിനും പ്രസിദ്ധീകരിപ്പാനുള്ള അവകാശത്തിനും ന്യായങ്ങളുണ്ടുപോൽ! മിസ്റ്റർ കറുപ്പന്റെ അമ്മയുടെ മരണംകൊണ്ടാണുപോൽ! താമസിച്ചതു്. ഇതല്ല, വേറെ എന്തു കാരണംകൊണ്ടെങ്കിലും താമസിക്കട്ടെ; അതിനെപ്പറ്റി ആരാനും സങ്കടം പറഞ്ഞുവോ? പിന്നെ, പ്രസിദ്ധീകരണത്തിന്നുള്ള ന്യായം, “ഈ വിവരങ്ങളും ആക്ഷേപസമാധാനങ്ങളുടെ സമ്പ്രദായവും അദ്ധ്യക്ഷൻ തിരുമനസ്സിനെ അറിയിക്കയും, സാഹിത്യവിഷയമായ ഈവക വാദപ്രതിവാദങ്ങൾ നന്നെന്നും പത്രാധിപന്മാർക്കയച്ചു കൊടുത്താൽ മതിയെന്നും മറ്റും അവിടുന്നു കല്പിച്ചരുളിച്ചെയ്കയും ചെയ്തിട്ടുണ്ടു്” എന്നു മിസ്റ്റർ കറുപ്പൻ കാണിച്ചിട്ടുള്ളതായി, മകരത്തിലെ 'മംഗളോദയ'ത്തിൽ പത്രാധിപർ കുറിപ്പെഴുതിയിരിക്കുന്നു. അദ്ധ്യക്ഷൻ അങ്ങിനെ അരുളിച്ചെയ്തു എന്നു തന്നെ സമ്മതിച്ചാലും—ഇതു വാസ്തവംതന്നെ എന്നു് ഇനിയും തെളിയിച്ചിട്ടില്ല, എങ്കിലും വാദത്തിന്നുവേണ്ടി സമ്മതിക്കുക—അത്രയും കൊണ്ടു്, മിസ്റ്റർ. കറുപ്പന്റെ വൃശ്ചികലക്കലേഖനം പ്രസിദ്ധീകരണാൎഹമെന്നു അദ്ദേഹം സമ്മതിച്ചതായി അനുമിക്കുവാൻ ന്യായമില്ല. എന്തെന്നാൽ: ആ ലേഖനം അദ്ദേഹത്തെ കാണിച്ചു എന്നും, അതു മുഴുവൻ അദ്ദേഹം വായിച്ചു സമ്മതിച്ചു എന്നും തെളിവിൽ ഇല്ല; ആക്ഷേപസമാധാനങ്ങളുടെ 'സമ്പ്രദായം' അറിയിച്ചു, എന്നു മാത്രമേ തെളിവിൽ പറയുന്നുള്ളു. അതിന്നും പുറമെ, വെളിവിൽ കാണുന്ന അദ്ദേഹത്തിന്റെ അഭിപ്രായം, “സാഹിത്യവിഷയമായ വാദപ്രതിവാദങ്ങൾ നന്നു്”

എന്നാകുന്നു. അതിൽനിന്നു, മിസ്റ്റർ കറുപ്പൻെറ ലേഖനം പ്രസിദ്ധീകരണയോഗ്യം ആണെന്ന അനുമാനത്തിലെത്തുവാൻ, വേറെ ചില യുക്തിപദങ്ങൾ ചാടിക്കടക്കേണമല്ലോ. മിസ്റ്റർ കറുപ്പൻ പറയുന്ന 'നന്നു' എന്നതിന്, വായിപ്പാൻ നന്ന്, കേൾക്കാൻനന്ന്, എന്നൊക്കെ അർത്ഥമാവാമെങ്കിലും തൽകാലം വാദത്തിനുവേണ്ടി, പ്രസിദ്ധീകരണയോഗ്യം എന്ന അർത്ഥം വിവക്ഷിക്കാം. അപ്പോൾ സാഹിത്യവിഷയമായ വാദപ്രതിവാദങ്ങൾ പ്രസിദ്ധീകരണയോഗ്യമാകുന്നു; അതിനാൽ, മിസ്റ്റർ കറുപ്പൻെറ ലേഖനം പ്രസിദ്ധീകരണയോഗ്യമാകുന്നു എന്നുള്ള നിഗമനം സിദ്ധിപ്പാൻ, മിസ്റ്റർ കറുപ്പൻെറ ലേഖനം സാഹിത്യവിഷയമായ വാദപ്രതിവാദമാണ്, എന്ന ഒരു പ്രതിജ്ഞയെ ഉപനയം (minor premiss) ആക്കി തൊടുക്കണം. എന്നാൽ, ആ പ്രതിജ്ഞയോ, ഉപപാദിക്കപ്പെടേണ്ടതായിരിക്കുന്നതേയുള്ളൂ. മിസ്റ്റർ കറുപ്പൻെറ ലേഖനം സാഹിത്യവിഷയമായ വാദപ്രതിവാദമാണോ എന്നാണ് ഇവിടെ തക്കംതന്നെയും. ആ സ്ഥിതിക്ക് ഉപപാദനീയമായിത്തന്നെയിരിക്കുന്ന അതിൻെറ പരമാർത്ഥതയെ സിദ്ധവൽക്കരിച്ചുംകൊണ്ട് അനുമാനം ചെയ്യുന്നത്, വട്ടത്തിൽ ചുററി വാദിക്കുക(reasoning in a circle) എന്ന യുക്തിഭ്രമം ആകുന്നുവല്ലോ. മിസ്റ്റർ കറുപ്പനും തൻെറ രക്ഷാധികാരിയായ മേനോവർകളും ഈ യുക്തിഭ്രമച്ചുഴിയിൽ കിടന്നു വട്ടംതിരിഞ്ഞതിനാൽ തന്നെയാണല്ലോ, ഈ വാദപ്രതിവാദം ഉത്ഭവിച്ചതും.

മേനോനവർകൾ പിന്നെ ഇങ്ങിനെ പറയുന്നു:— "കാൎയ്യമതൊന്നുമല്ല: എന്തും പറയാം; പല കാരണങ്ങളെക്കൊണ്ടും ആരും കനം മറുകുറി കൊടുക്കുകയില്ലെന്നു കരുതി, ദോഷനിരൂപണം നല്ല കട്ടിയായിത്തട്ടിവിട്ടു"—എന്ന്. ആഹാ! മേനോനവർകൾക്കു നീതിന്യായവിവേചകന്മാരുടെ മുമ്പിൽ, പ്രത്യക്ഷലക്ഷ്യങ്ങളെ എടുത്തു കാണിച്ചു വാദിപ്പാൻ മാത്രമല്ല, 'മഹാത്മാക്കൾ' ക്കൊപ്പം പരോക്ഷകാൎയ്യങ്ങൾകൂടി അറിഞ്ഞുപറവാൻ കഴിയും. അദ്ദേഹം എൻെറ പേരിൽ ആരോപിക്കുന്ന കേരുതൽ? സ്ഥാപിപ്പാൻ എന്തെ

ങ്കിലും ലക്ഷ്യങ്ങളുണ്ടായിരുന്നാൽ, എത്ര നന്നായിരുന്നു. എന്നാൽ അതൊന്നും അദ്ദേഹത്തിന്നാവശ്യമില്ല; ബ്രഹ്മവിത്തുകൾക്ക് എന്തും പറയാം. അദ്ദേഹത്തിന്റെ ഈ പ്രതിവാദം കണ്ടപ്പോൾ, ചില വക്കീലന്മാർ തയ്യാറാക്കാറുള്ള പ്രതിപത്രിക എന്റെ ഓൎമ്മയിലെത്തി: "അന്യായം മുഴവൻ കളവും ദുരുദ്ദേശ്യത്തോടുകൂടിയതും ആകുന്നു; അന്യായക്കാരൻ കള്ളകേസടിയനും, സ്ത്രീജിതനും, ദുൎന്നടത്തക്കാരനും, തറവാട്ടുദ്രോഹിയും, ഒരിക്കലും സ്വബോധമില്ലാത്തവനും ആകുന്നു. ആകയാൽ അന്യായം നീക്കി, പ്രതിയുടെ ചെലവു വിധിച്ചു കിട്ടുമാറാകണം"— എന്നിങ്ങിനെയുള്ള പ്രത്യുത്തരത്തിന്റെ ഛായയല്ലേ ഇതു്? അതിനെ തുടൎന്നു മേനോനവർകൾ പറയുന്നതാവിതു്:— "മിസ്റ്റർ കുറുപ്പൻ........എന്നും പറഞ്ഞു തിരിച്ചടിച്ചതുകൊണ്ടാണോ, രാമകൃഷ്ണപ്പിള്ള അവർകൾ ഇത്ര കോപാന്ധനായിത്തീൎന്നതു്...... എല്ലാവരേയും വല്ല വിധം സംഹരിച്ചു യുദ്ധം അവസാനിപ്പിക്കേണമെന്നു പ്രാൎത്ഥിക്കുന്നതു്?"— ആരു പ്രാൎത്ഥിച്ചു? എപ്പോൾ? എവിടെ? ഇതിന്നുള്ള ലക്ഷ്യങ്ങൾ മേനോനവർകൾ കാണിച്ചുതരുമോ? "സമാജത്തിന്റെ അടുക്കൽ അഭയം പ്രാപിച്ചു" പോലും! സമാജത്തിന്റെ അധികാരത്തിൻകീഴിരിക്കുന്ന ഒരു സംസ്ഥാനത്തിന്നുള്ളിൽ, അവിടത്തെ ഉദ്യോഗസ്ഥന്മാരിലൊരുവൻ ധൂൎത്തനായി പരോപദ്രവം തുടങ്ങുമ്പോൾ, ആ ദ്രോഹത്തെ അമൎത്തുവാൻ, അയാളെ നിയമിച്ചിരിക്കുന്ന അധിപതിയോടു അപേക്ഷിക്കുന്നതു്, ഗത്യന്തരം ഇല്ലാഞ്ഞു ചെയ്യുന്ന അഭയപ്രാൎത്ഥനയല്ല; ആ ധൂൎത്തനെ നേരിട്ടു മല്ലടിച്ചമൎത്തുവാൻ കഴിയാഞ്ഞിട്ടു ചെയ്യുന്നതുമല്ല; ഒരാളോടു കാട്ടിയ ധൂൎത്തത്വം മററു പലരോടും തുടരാനിടകൊടുക്കാതിരിക്കേണ്ടതിന്നു്, ആ ധൃഷ്ടനെ അധികൃതന്മാരെക്കൊണ്ടു ശിക്ഷിപ്പിക്കയാണല്ലോ അധികം യുക്തം. കൃഷ്ണമേനോനവർകൾക്കു സമാജനിയമങ്ങളെ അനുസരിക്കേണമെന്നില്ലായ്കകൊണ്ടായിരിക്കാം, സമാജത്തോടുള്ള അപേക്ഷയിൽ നിന്ദ. പിന്നെ, 'തിരിച്ചടിച്ചു'പോൽ! എന്തിനെ തിരിച്ചടിച്ചു? മിസ്റ്റർ കുറുപ്പനെ ഉള്ളിൽവച്ചുംകൊണ്ടു സാഹിത്യസമാജാൎണ്ണവത്തിലിറക്കിവിട്ട യോഗ്യാസത്തോണിയെയല്ലേ, സമാജകല്ലോലങ്ങൾ ക്ഷോഭി

ച്ചു തിരിച്ചുടിച്ചു കരസ്ഥു കയററിയതു്? മിസ്റ്റർ കറുപ്പൻെറ തണ്ടു ചാണ്ടിട്ടും കൂടി, കല്ലോലമാലകൾ സ്വാധീനപ്പെടുന്നില്ലെന്നു ബോധപ്പെട്ടപ്പോൾ, കല്ലോലങ്ങളെ കല്ലെറികയാണു് യുക്തമായ നയമെന്നു മേനോനവർകൾ നിശ്ചയിച്ചു, ഇല്ലേ? കല്ലുകളെക്കൊണ്ടു പ്രയോജനമില്ലെന്നു ധരിച്ചാലും. മയ്യാദപ്രകാരം 'സ്നേഹം' പകരുക; ഉർഘടങ്ങൾക്കൂടാതെ കഴിയും.

പിന്നെ, മേനോനവർകൾ ഇങ്ങിനെ ഉപദേശിക്കുന്നു:— "അതു ഭംഗിയല്ല, പൌരുഷവുമല്ല. നില്ക്കൂ. മിസ്റ്റർ കറുപ്പൻെറ മറുവടി മുഴവനും പ്രസിദ്ധപ്പെടുത്തിക്കഴിഞ്ഞിട്ടു് ആരെയും തെറി പറയാതെ, അതിനു വല്ല പ്രത്യാഖ്യാനവുമുണ്ടെങ്കിൽ, അതെഴുതി വിദ്വാന്മാരെ വിനോദിപ്പിക്കുക" എന്നു്. ആവു! കൃഷ്ണമേനോനവർകളുടെ അനുഗ്രഹബുദ്ധിക്കു നമസ്കാരം! തെറിപറയുന്നു എന്നു ഗ്രഹിച്ചവിശേഷബുദ്ധിക്കും നമസ്കാരം. "അതു ഭംഗിയല്ല, പൌരുഷവുമല്ല"പോൽ! ഏതു്? കൃഷ്ണമേനോനവർകളുടെ ഭംഗിയും പൌരുഷവും ഒന്നുകാണട്ടെ. സാഹിത്യസമാജത്തിൻെറ കാര്യദശി എന്ന നിലയിൽ ഇരുന്നുംകൊണ്ടു്, തൻെറ ആശ്രിതനുവേണ്ടി സമാജനിയമങ്ങൾക്കു വിരുദ്ധമായി പ്രവൎത്തിക്കുന്നതായിരിക്കാം ഭംഗിയും പൌരുഷവും, അല്ലേ? അതല്ല, "മാസികയിൽ മാത്രമല്ല സാഹിത്യസമാജം ജീവിക്കുന്നതെന്നു കാണിപ്പാനും, അതിൻെറ മൂലധനത്തിലേക്കു ഒരു സഹായധനമുണ്ടാവട്ടെ എന്നു വിചാരിച്ചും" സാഹിത്യസമാജത്തിൻെറ നാമധേയത്തെ പന്തുതട്ടിക്കളിക്കുന്നതായിരിക്കാം ഭംഗിയും പൌരുഷവും, അല്ലേ? അതുമല്ല, സമാജത്തിൻെറ അധികാരസീമയെ അതിക്രമിച്ചതിനെപ്പററി ചോദ്യം ചെയ്യപ്പോൾ, ക്ഷമായാചനപൂൎവ്വം ചെയ്ത അപേക്ഷ അൻസരിച്ചു് ഏൎപ്പെടുത്തിയ പ്രത്യേകകമ്മിററി നിയമാനുസൃതമല്ലെന്നു അപവദിക്കുന്നതായിരിക്കാം ഭംഗിയും പൌരുഷവും, അല്ലേ? അതുമല്ല, ആ കമ്മിററി തൻെറ ആഗ്രഹത്തിനു വിപരീതമായ തീൎച്ച ചെയ്തു എന്നറിയുമ്പോൾ, കമ്മിററിയുടെ റിപ്പോൎട്ടിനെ നിരസിപ്പാനും നടപടികളെ നിരാകരിപ്പാനും രഹസ്യമായി ഉപദേശിക്കയും, കമ്മിററിയി

ലെ അംഗങ്ങളെ രഹസ്യമായി അധിക്ഷേപിക്കയും, ബാലാകലേശത്തെ സാഹിത്യസമാജംവകയായി 'സ്വീകരിപ്പാൻ അനുവദിപ്പാൻ' മാൎഗ്ഗമില്ലെന്നു വ്യസനിക്കുന്നതായി മറുവടി കൊടുത്താൽ മതി എന്നു സ്വകാൎയ്യമായി ശിപാൎശു ചെയ്കയും ചെയ്യുന്നതായിരിക്കാം ഭംഗിയും പൌരുഷവും, അല്ലേ? എന്തിനേറെ? തന്റെ നടത്തത്തെറ്റുകൊണ്ടുണ്ടായ ഒരു 'കലാപ'ത്തിൽ, തന്റെ ഭാഗം സാധിക്കുന്നതിനായി നേരിൽനിന്നു വാദിപ്പാനും വഴക്കടിപ്പാനും സമാധാനം പറവാനും മനസ്സില്ലാതെ, പക്ഷേ ധൈൎയ്യമില്ലാതെ, എതിൎപക്ഷക്കാരെ ഒളിയമ്പുകൾ കൊണ്ടു ക്ഷതപ്പെടുത്തുകയും ക്ഷതിപ്പെടുത്തുകയും ചെയ്വാൻ മടിക്കാത്ത കൃഷ്ണമേനോനവർകളേ, നിങ്ങളാണോ പൌരുഷോപദേശം ചെയ്വാൻ?

കെ. രാമകൃഷ്ണപിള്ള.

---

